ഗ്രന്ഥശാലാസാഹിത്യം നമ്പർ 3.

# ഗ്രന്ഥസംഭരണം





ആർ. മാധവപ്പൈ

ശ്രീ നരസിംഹവിലാസം ബുക്കഡിപ്പോ,
തുറവൂർ, കേരളം.

# Grandha Sambharanam

R. MADHAVA PAI

FIRST IMPRESSION 1000 COPIES
1957 APRIL

Publishers
Sree Narasimha Vilasam Book Depot,
Thuravoor, Kerala State.

Printed at the Azad Printers, Quilon

# ഗ്രന്ഥസംഭരണം




ആർ. മാധവപ്പൈ, തുറവൂർ

ശ്രീ നരസിംഹവിലാസം ബുക്കഡിപ്പോ,
തുറവൂർ :: കേരളം

40 നയാപൈസ

## മാധവപ്പൈയുടെ കൃതികൾ

അപരാധിനി
അമ്മായിഅമ്മ
എക്സ്റെ
കളികൾ
ചരിത്രപാഠങ്ങൾ
ചിത്രകഥാവലി—മൂന്നുഭാഗം
ജതീൻദാസ്
ജാലവിദ്യകൾ
ദ്രോണർ
നമ്മുടെ സഹകരണസംഘങ്ങൾ
ഫൗണ്ടൻപേന
ബാലാരാമം
ലൈബ്രേറിയൻ
വയോജനവിദ്യാഭ്യാസം
വാസ്തുസഹായി
ശ്രീമത് സുകൃതീന്ദ്രതീർത്ഥസ്വാമികൾ
സഹകരണദീപിക
സഹകരണപ്രവേശിക
സാഹിത്യകുശലൻ ശേഷഗിരിപ്രഭു
ഗ്രന്ഥസംഭരണം




# മുഖവുര

ഒരു ഗ്രന്ഥശാലയുടെ പ്രവൎത്തനവുമായി ബന്ധപ്പെടുവാൻ എനിക്കാദ്യമായി അവസരം ലഭിച്ചതു് 1921-ൽ ആണു്. അന്നുമുതൽ ഇന്നുവരെ ഗ്രന്ഥശാലാപ്രസ്ഥാനത്തിന്റെ വിവിധവശങ്ങളുമായി ബന്ധപ്പെട്ടുകഴിയുന്നു. ഇത്രയും കാലത്തെ പ്രവൎത്തനത്തിലും പരിചയത്തിലുംനിന്നു് അനുഭവപ്പെട്ടിട്ടുള്ള കാൎയ്യങ്ങൾ ഗ്രന്ഥശാലാപ്രണയികളുടെ മുമ്പിൽ വയ്ക്കുന്നതു നന്നായിരിക്കുമെന്നു പലപ്പോഴും തോന്നീട്ടുണ്ടു്. 'ലൈബ്രേറിയൻ', 'വയോജനവിദ്യാഭ്യാസം' ഇവ ആ തോന്നലിന്റെ ഫലങ്ങളത്രെ. ഈ 'ഗ്രന്ഥസംഭരണ'ത്തിന്റെ കഥയും മറെറാന്നല്ല.

പ്രസ്ഥാനത്തിന്റെ അഭിവൃദ്ധിക്കുതകുമെന്ന ഉത്തമബോദ്ധ്യത്തോടെ ചില നിർദ്ദേശങ്ങൾ ഇതിൽ അവിടവിടെ രേഖപ്പെടുത്താനിടയായിട്ടുണ്ടു്. അവയെപ്പററി ഗ്രന്ഥശാലാപ്രവൎത്തകർ യഥോചിതം ചിന്തിക്കുമെന്നാശിക്കുന്നു.

ഇറവൂർ,
13—4—'57

വിധേയൻ,
ആർ. മാധവപ്പൈ

# വിഷയസൂചി

# ഗ്രന്ഥസംഭരണം

1

## വായനക്കാരന്റെ താല്പര്യം

പൊതുജനങ്ങളുടെ സ്നേഹനിർഭരമായ താല്പര്യത്തെ മാത്രം ആശ്രയിച്ചു വളർന്നുവരേണ്ട ഒരു സ്ഥാപനമാണു ഗ്രന്ഥശാല. ആരെയും ഗ്രന്ഥശാലയിലേക്കാകർഷിക്കാൻ നിർബ്ബന്ധം ചെലുത്തത്തക്ക വിധത്തിലുള്ള നിയമങ്ങളൊന്നും നിലവിലില്ല; ഉണ്ടാവുക എളുപ്പവുമല്ല. തനിക്കു പ്രയോജനമുള്ള ഒരു സ്ഥാപനമാണ് ഗ്രന്ഥശാലയെന്നും അവിടെ ചെല്ലേണ്ടതു തന്റെ ഒരാവശ്യമാണെന്നും ഓരോ വ്യക്തിക്കും സ്വയം തോന്നിയാൽ മാത്രമേ ഏതൊരാളും ആ സ്ഥാപനത്തെ സമീപിക്കുകയുള്ളൂ. ഗ്രന്ഥശാലയിൽ സംഭരിച്ചു വച്ചിരിക്കുന്ന ഗ്രന്ഥസഞ്ചയവും ഗ്രന്ഥശാലയിലെ സൗകര്യസജ്ജീകരണങ്ങളുമാണ് അയാളെ അങ്ങോട്ടാകർഷിക്കേണ്ടതു്. ആരെയും ആകർഷിക്കാൻ കഴിയത്തക്ക വിധത്തിലുള്ള സജ്ജീകരണങ്ങൾക്ക് ഒട്ടേറെ ധനവ്യയം ആവശ്യമാണ് നമ്മുടെ നാട്ടിൽ ഇന്നുള്ള ഗ്രന്ഥശാലകളിൽ കൈവിരൽകൊണ്ടെണ്ണാവുന്ന ചുരുക്കം ചിലതിനു മാത്രമേ അതേപ്പററി സഫലമായി ചിന്തിക്കാൻ കഴിയൂ. മററുള്ളവ കാലാന്തരത്തിൽ ആ നിലയിൽ എത്തിച്ചേരേണ്ടതായിരിക്കുന്നതേ ഉള്ളൂ.

അന്നന്നുള്ള പത്രങ്ങൾ വായിക്കുന്നതിൻവേണ്ടി മാത്രമാണു വായനക്കാർ അവരുടെ സമയത്തിലേതാനുംഭാഗം വായനശാലയിൽ ചെലവഴിക്കാറുള്ളതു്. ഗ്രന്ഥശാലയിൽ നിന്നും ആവശ്യമുള്ള പുസ്തകങ്ങൾ വാങ്ങി അവയും അവിടെയിരുന്നു വായിക്കാവുന്നതാണെങ്കിലും സാധാരണയായി അങ്ങനെയൊരു നടപടി അനുഭവപ്പെട്ടുകാണാറില്ല. പുസ്തകങ്ങൾ—മാസികകളും വാരികകളുംപോലും—അവരവരുടെ ഗൃഹങ്ങളിൽ കൊണ്ടുപോയി സാവകാശംപോലെ വായിക്കുവാനാണു് ആളുകൾ തല്പരരാകാറുള്ളതു്. അവരവരുടെ വാസനയ്ക്കനുഗുണമായ ഗ്രന്ഥങ്ങളാണെങ്കിൽ വായന രസപ്രദമാവുമെന്നും അത്തരം ഗ്രന്ഥങ്ങൾ മററു കാര്യങ്ങളെല്ലാം മാററിവച്ചിട്ടുപോലും വളരെവേഗം വായിച്ചുതീക്കാനിടയാകുമെന്നും ഉള്ളതു നാം ഓരോരുത്തരും അനുഭവിച്ചറിഞ്ഞിട്ടുള്ള വസ്തുതയാണു്. നമ്മെ വളരെയധികം രസിപ്പിച്ച ഒരു പുസ്തകം വായിച്ചുതീരുമ്പോൾ അത്തരം പുസ്തകങ്ങൾ പിന്നെയും സമ്പാദിക്കുവാനുള്ള അഭിലാഷം നമ്മിൽ ശക്തിപ്പെട്ടും. അതിന്നായി എത്രയും വേഗം ഗ്രന്ഥശാലയെ സമീപിക്കുകയും ചെയ്യും. നേരേമറിച്ചു്, നമുക്കിഷ്ടപ്പെടാത്ത--നമ്മുടെ അഭിലാഷങ്ങളേയും താല്പര്യങ്ങളേയും പരിപോഷിപ്പിക്കാത്ത—ഒരു ഗ്രന്ഥമാണെങ്കിൽ വായന മുന്നോട്ടു നീങ്ങുകയില്ല; ഏറെനാൾകൊണ്ടുപോലും അതു വായിച്ചു പൂർത്തിയാക്കുവാൻ നമ്മെക്കൊണ്ടു സാധിക്കുകയില്ല; അതു തിരെ ഏല്പിച്ചു വേറൊന്നു വാങ്ങിക്കുന്ന കാര്യത്തിൽ കുറേയൊക്കെ നാം അലസരായിത്തീരുകയും ചെയ്യും.

ചില ഗ്രന്ഥങ്ങൾ രസപ്രദങ്ങളും മററു ചിലവ രസശൂന്യങ്ങളുമാണു് എന്നു വിധികല്പിക്കുക എളുപ്പമല്ല. അങ്ങനെയായിരുന്നെങ്കിൽ രസശൂന്യങ്ങളായ ഗ്രന്ഥങ്ങളെയെല്ലാം നിഷ്കാസനം ചെയ്തു് രസപ്രദങ്ങളെന്ന വകുപ്പിൽ

പ്പെട്ട പുസ്തകങ്ങൾ മാത്രം സംഭരിച്ചു സ്ഥാപനത്തെ സർവ്വോത്തമമാക്കാൻ നിഷ്പ്രയാസം സാധിക്കുമായിരുന്നു. എന്നാൽ വസ്തുത അതല്ല. ഒരേ ഗ്രന്ഥംതന്നെ ഒരാൾക്കു തീരെ രസശൂന്യവും മററൊരാൾക്കു് ഏററവും രസപ്രദവുമായിട്ടാണു് അനുഭവപ്പെടുന്നതു്. അതിനു കാരണം വായനക്കാരന്റെ വാസനയുടെ വ്യത്യസ്തഭാവമാണു്. ഡിററക്റ്റീവു നോവൽ ഒരാൾക്കു് കഴമ്പില്ലാത്തതാണെങ്കിൽ മററൊരാൾക്കു് അത്യന്തം മഹത്തായിത്തോന്നും. ഒരുവൻ അളവററ ആനന്ദത്തോടുകൂടി ആസ്വദിക്കുന്ന ഒരു സാഹിത്യവിമർശം മററൊരുവനു തലവേദനയുണ്ടാക്കാൻ മാത്രമേ ഉതകുകയുള്ളു. ഒരാൾ വളരെ കൗതുകത്തോടുകൂടി വായിക്കുന്ന വിവർത്തനഗ്രന്ഥം മററൊരാൾക്കു് അത്യന്തം അരോചകമായിത്തോന്നും. ഈ ഇഷ്ടാനിഷ്ടങ്ങൾക്കടിസ്ഥാനം ഗ്രന്ഥങ്ങളോ അതിലെ പ്രതിപാദ്യങ്ങളോ അല്ലെന്നും വായിക്കുന്നവന്റെ അഭിരുചിയെ മാത്രമാണു് അതു് ആശ്രയിച്ചു നില്ക്കുന്നതെന്നും ഇതിൽനിന്നും മനസ്സിലാക്കാമല്ലോ. ലോകം ഭിന്നരുചിയായിരിക്കുന്നിടത്തോളംകാലം അവക്കു് രുചിപ്രദമായിത്തീരുന്ന വസ്തുക്കളും ഭിന്നങ്ങളായിത്തന്നെ ഇരിക്കും. പരസ്പരവിരുദ്ധങ്ങളായ അഭിരുചികളോടും വാസനകളോടും അഭിലാഷങ്ങളോടുംകൂടിയ ആളുകളെ ഒരുപോലെ ആകർഷിക്കാൻ കഴിഞ്ഞാൽ മാത്രം നിലനില്ക്കുവാനും അഭിവൃദ്ധിപ്പെടുവാനും കഴിയുന്ന സ്ഥാപനങ്ങളത്രെ ഗ്രന്ഥശാലകൾ. ആ ആകർഷണശക്തി ഏറിയകൂറും ഗ്രന്ഥശാലയിൽ സംഭരിക്കുന്ന ഗ്രന്ഥങ്ങളെ ആശ്രയിച്ചിരിക്കുകയും ചെയ്യുന്നു. ഒരു ഗ്രന്ഥശാലയുടെ വളർച്ച—മാത്രമല്ല അതിന്റെ നിലനില്പുപോലും—ഗ്രന്ഥശാലയിൽ സംഭരിക്കപ്പെടുന്ന ഗ്രന്ഥങ്ങളെ ആശ്രയിച്ചു നില്ക്കുന്നു എന്നു വരുമ്പോൾ ഗ്രന്ഥസംഭരണത്തിൽ ഗ്രന്ഥശാലാപ്രവത്തകർ എത്രമാത്രം ശ്രദ്ധ ചെലുത്തണമെന്നുള്ളതു വ്യക്തമാകുന്നുണ്ടല്ലോ.

## 2

## സാമ്പത്തികക്ലേശം

നമ്മുടെ നാട്ടിലെ ഗ്രന്ഥശാലകളിൽ തൊണ്ണൂററിയഞ്ചു ശതമാനവും ഗ്രാമപ്രദേശങ്ങളിലാണു സ്ഥിതിചെയ്യുന്നതു്. നാട്ടുഭാഷാഗ്രന്ഥങ്ങളാണു്—അതായതു മലയാളപുസ്തകങ്ങളാണു്—ആ സ്ഥാപനങ്ങളിൽ ഉണ്ടായിരിക്കുക. അതാണാവശ്യവും.

നാട്ടുംപുറത്തുള്ള ഏതു ഗ്രന്ഥശാലയും നാട്ടുഭാഷയിലുള്ള സകല ഗ്രന്ഥങ്ങളും ഉൾക്കൊള്ളുന്നതായിരിക്കണം എന്നഭിലഷിക്കാവുന്നതാണു്. അങ്ങനെ അഭിലഷിക്കേണ്ടതുമാണു്. പക്ഷെ അതൊരു ആദർശമായി കൈക്കൊള്ളാമെന്നല്ലാതെ ഒരു യാഥാർത്ഥ്യമായിത്തീരുക അത്രയേറെ എളുപ്പമായി കരുതാവുന്നതല്ല. ഇന്നു കിട്ടാൻ കഴിയുന്ന എല്ലാ മലയാളഗ്രന്ഥങ്ങളും വാങ്ങുവാൻ നാലു സ്ഥാനത്തിൽ കവിഞ്ഞ ഒരു മൂലധനം ആവശ്യമാണെന്നുള്ളതിനു സംശയമില്ല. ആയിരം ആയിരത്തിയഞ്ഞൂറുരൂപയിൽ കവിഞ്ഞു വിലവരുന്ന ഗ്രന്ഥങ്ങൾ ഓരോ ആണ്ടിലും പുതുതായി പ്രസിദ്ധീകരിക്കപ്പെടുന്നുമുണ്ടു്. ഇന്നുള്ളതൊന്നിച്ചും മേലാലുള്ളതു് അതതു കാലത്തും സംഭരിക്കുവാനുള്ള ആസ്തി നമ്മുടെ ഗ്രാമീണഗ്രന്ഥശാലകളെ സംബന്ധിച്ചിടത്തോളം സ്വപ്നം കാണുവാൻപോലും ഇന്നത്തെ നിലയ്ക്കു സാദ്ധ്യമല്ല. മലയാളത്തിലുള്ള സകല ഗ്രന്ഥങ്ങളും സംഭരിച്ചിട്ടുണ്ടെന്നും, പുതുതായി വിലയ്ക്കുകുവാൻ പററിയ ഗ്രന്ഥങ്ങളുണ്ടാവുന്നില്ലല്ലോ എന്നു ഖേദിക്കുന്നുവെന്നും വീമ്പടിച്ചിരുന്ന ചില സ്ഥാപനങ്ങൾപോലും പുതുതായിറങ്ങുന്ന എല്ലാ ഗ്രന്ഥങ്ങളും സംഭരിക്കാൻ ശേഷിയില്ലാത്തവയായിത്തീർന്നു

കൊണ്ടിരിക്കുകയാണ്. ഗ്രാമീണന്റെ സർവ്വകലാശാലയാണ് ഗ്രാമീണഗ്രന്ഥശാലയെന്നും മറേറതുകാര്യത്തിനും ചെലവഴിക്കുന്നതിൽ കവിഞ്ഞ തുക ഗ്രാമസർവ്വകലാശാലകൾക്കു വേണ്ടി ചെലവഴിക്കേണ്ടതുണ്ടെന്നും അതിനു തയാറാകുന്ന കാലത്തു മാത്രമേ ഗ്രാമീണർ രാഷ്ട്രത്തിന്റെ സർവ്വഭാരവും വഹിക്കാൻ കഴിവും വിവേകവും ഉള്ള അത്താണിയായിത്തീരുകയുള്ളുവെന്നും ഉള്ള പരമാർത്ഥം അറിഞ്ഞു് ആ അറിവു ഫലപ്രദവും പ്രയോജനകരവുമാക്കാൻ സന്നദ്ധതയുള്ള ഒരു ഭരണക്രമം നിലവിൽ വരുമ്പോൾ, അഥവാ ഇന്നുള്ള ഭരണാധിപന്മാൎക്കു് അക്കാര്യത്തിൽ ഒരു സന്മനസ്സു തോന്നുമ്പോൾ മാത്രമേ, എല്ലാ നാട്ടുഭാഷാഗ്രന്ഥങ്ങളും ഉൾക്കൊള്ളുന്നതായിരിക്കണം ഒരു ഗ്രാമീണഗ്രന്ഥശാല എന്ന ആദർശം യാഥാർത്ഥ്യമായിത്തീരുവാനുള്ള അരുണപ്രഭ വീശിത്തുടങ്ങുകയുള്ളൂ.

ഏററവും പരിമിതമായ കഴിവുകൾക്കുൾപ്പെട്ടു വേണ്ടിയിരിക്കുന്നു ഇന്നു ഗ്രന്ഥശാലാപ്രവർത്തകർ ഗ്രന്ഥസംഭരണത്തിൽ ഏർപ്പെടുവാൻ. ശരാശരി നൂററിയൻപതോ ഇരുനൂറോ രൂപ മാത്രമായിരിക്കും ഒരാണ്ടിൽ അതിലേക്കുപയോഗിക്കുവാൻ കഴിയുക. ആ തുകകൊണ്ടു വാങ്ങാൻ കഴിയുന്ന അപൂർവ്വം ഗ്രന്ഥങ്ങളെക്കൊണ്ടാണു് ആ സ്ഥാപനം അതിന്റെ പരിസരങ്ങളെ പ്രശോഭിപ്പിക്കേണ്ടതു്; ആ പ്രദേശത്തെ ജനങ്ങളുടെ വിജ്ഞാനാഭിലാഷത്തെ പരിപോഷിപ്പിക്കേണ്ടതു്; അന്നാട്ടിലെ ജനങ്ങൾക്കു് ആ സ്ഥാപനത്തോടുള്ള താല്പര്യത്തെ നിലനിർത്തേണ്ടതു്. പ്രവർത്തകരുടെ ചുമതല എത്രമാത്രം വൈഷമ്യമേറിയതാണെന്നു നോക്കുക! ഈ വിഷമഘട്ടം കഴിയുന്നത്ര വിജയകരമായി തരണംചെയ്യാൻ ശ്രമിക്കാതെ കഴിയുന്നതുപോലെ കഴിയട്ടെ എന്ന അലസമട്ടിൽ തള്ളിവിട്ടാൽ ആ സ്ഥാപനത്തിന്റെ ഗതി എന്തായിരിക്കും?

## 3

## ഭിന്നരുചിക്കാരായ വായനക്കാർ

ഒരു ഗ്രന്ഥശാലയെ സമീപിക്കുന്നവർ വിവിധതരക്കാരായിരിക്കും. സ്ത്രീകളും പുരുഷന്മാരുമെന്നൊരു പൊതുവിഭാഗം. പ്രായംകൊണ്ട്, കുട്ടികൾ യുവാക്കന്മാർ വൃദ്ധന്മാർ എന്ന ഭേദം. മതപരമായി ഹിന്ദുക്കൾ, ക്രിസ്ത്യാനികൾ, മുഹമ്മദീയർ എന്നുതുടങ്ങിയുള്ള വകഭേദങ്ങൾ. രാഷ്ട്രീയമായി പലവക കക്ഷിഭേദങ്ങൾ. ആസ്തികർ, നാസ്തികർ, അദ്ധ്യാത്മചിന്തകർ, ഭൌതികവാദികൾ എന്നിങ്ങനെ പിന്നെയും ശേഷിക്കുന്ന ഭേദഭാവങ്ങൾ പലതു്. ഈ എല്ലാ തരക്കാക്കും ഗ്രന്ഥങ്ങളും ഗ്രന്ഥശാലകളും വേണം. ഏതെങ്കിലും ഒരുകൂട്ടക്കു മാത്രമായോ ഏതെങ്കിലും കൂട്ടരെ മാററിനിത്തിയോ ഉള്ളതായിരിക്കരുതു് ഒരു ഗ്രന്ഥശാലയും. ഒരു ഗ്രാമീണഗ്രന്ഥശാല ആ ഗ്രാമത്തിലെ പൊതുഗ്രന്ഥശാലയാവണം. ആ ഗ്രാമത്തിൽപെട്ട ഏതൊരുത്തനും ആ സ്ഥാപനംകൊണ്ടു പ്രയോജനമുണ്ടാവണം. ക്രിസ്ത്യാനിക്കും മുഹമ്മദീയനും കോൺഗ്രസ്സ്കാരനും കമ്മ്യൂണിസ്റ്റിനും അദ്ധ്യാത്മചിന്തകനും ഭൌതികവാദിക്കും അവരവരുടെ ചിന്താഗതിക്കനുസരിച്ചു് ആവശ്യമുള്ളതു് അവിടെനിന്നു കിട്ടാൻ കഴിയണം.

ഗ്രന്ഥസംഭരണത്തിനായി ഒരുങ്ങുന്ന ഓരോ സന്ദർഭത്തിലും പ്രവത്തകർ അവഗാഢം ശ്രദ്ധിക്കേണ്ട ഒരു വസ്തുതയാണിതു്. വിനിയോഗിക്കാൻ കഴിയുന്ന തുകയ്ക്കും ആ തുകകൊണ്ടു വാങ്ങാൻ കഴിയുന്ന ഗ്രന്ഥങ്ങളുടെ എണ്ണത്തിനും ഉൾപ്പെട്ടു് മേൽ വിവരിച്ച എല്ലാ തരക്കാരുടേയും താല്പര്യങ്ങൾ സംരക്ഷിക്കാൻ ഉതകത്തക്ക വിധത്തിൽ വിവിധങ്ങ

നം പുസ്തകങ്ങൾ സംഭരിക്കേണ്ടതാണ്. ഒരുതരക്കാർക്കുതകുന്ന ഗ്രന്ഥങ്ങൾ മാത്രം സംഭരിക്കുന്നപക്ഷം അക്കൂട്ടരുടെ പരിപൂർണ്ണസംതൃപ്തി നേടുവാൻ കഴിയുമെങ്കിലും മററനേകം പേർ അതൃപ്തരായി അകന്നുപോകും. ഒരിക്കൽ അതൃപ്തരാകുന്നവരെ പിന്നീട് സംതൃപ്തരാക്കുക വളരെയധികം വിഷമപ്പെട്ട കാര്യമാണ്. ആ അതൃപ്തി ഒരുതരം വാശിയായി മാറുവാനും അതിൽനിന്നും ചില പുതിയ സ്ഥാപനങ്ങൾ രൂപംകൊള്ളാനും അനാരോഗ്യകരമായ മത്സരങ്ങൾ ഉടലെടുക്കാനും ഇടയായി എന്നും വരും. കാലേക്കൂട്ടി കരുതലോടെ പ്രവർത്തിക്കുന്നപക്ഷം ഈവക വൈഷമ്യങ്ങൾക്കൊന്നും ഇടയാവുകയില്ല.

## 4

## വർഗ്ഗീകരണം

എല്ലാ തരക്കാരുടേയും അഭിരുചിക്കനുസരിച്ചും താല്പര്യസംരക്ഷണത്തിനുതകുമാറും ഉള്ള ഗ്രന്ഥങ്ങൾ സംഭരിക്കുവാൻ കഴിയണമെങ്കിൽ ഗ്രന്ഥശാലയിൽ ഉള്ള ഗ്രന്ഥങ്ങളുടെ സ്വഭാവം വർഗ്ഗീകൃതഭാവത്തിൽ അറിഞ്ഞിരിക്കേണ്ടതു് ആവശ്യമായി വരും. ഗ്രന്ഥശാലയിലുള്ള ഗ്രന്ഥങ്ങളുടെ എണ്ണം എത്ര കുറഞ്ഞോ കൂടിയോ ഇരുന്നാലും ആ എണ്ണത്തെ വർഗ്ഗീകരിച്ചു വിഭജിച്ചുവച്ചിരിക്കേണ്ടതാവശ്യമാണു്. അത്തരം ഒരു അടിസ്ഥാനത്തിലല്ലാതെ പുതുതായി ഗ്രന്ഥസംഭരണത്തിനൊരുങ്ങുന്നതു വിജയകരമാവുകയില്ല.

വമ്പിച്ച ഒരു ഗ്രന്ഥശേഖരമാണെങ്കിലും അതു ശരിയാംവിധം വിനിയോഗാർഹമാകണമെങ്കിൽ സൂക്ഷ്മമായി അതിനെ വർഗ്ഗീകരിച്ചു വിഭജിച്ചിരിക്കണം. ഗ്രന്ഥസഞ്ചയം ഉറപ്പുള്ള ഒരു സൗധമാണെങ്കിൽ വർഗ്ഗീകരണം ആ സൗധത്തിൻെറ പ്രവേശനദ്വാരം തുറക്കാനുള്ള താക്കോലാണു്. അഞ്ഞൂറോ ആയിരമോ ഗ്രന്ഥങ്ങൾ ഉള്ള ഗ്രന്ഥശാലകളുടെ പ്രവർത്തകർ ചിലപ്പോൾ പറയുന്നതു കേൾക്കാം "പുസ്തകങ്ങളുടെ എണ്ണം ഒരു രണ്ടായിരമായിക്കഴിഞ്ഞാൽ വർഗ്ഗീകരിച്ചു് ഒരു ലിസ്റ്റുണ്ടാക്കണമെന്നു് ഞങ്ങൾ ഉദ്ദേശിക്കുന്നുണ്ടു്" എന്നു്. പ്രായോഗികമല്ലാത്ത ഒരു അഭിലാഷമാണിതു് എന്നു പറയേണ്ടിയിരിക്കുന്നു. മാത്രമല്ല അതിലേക്കു് അത്രയേറെക്കാലം കാത്തിരിക്കുന്നതു് അഭിലഷണീയവുമല്ല. രണ്ടായിരം പുസ്തകങ്ങൾ സംഭരിച്ചു കഴിയുമ്പോൾ അവയെ വർഗ്ഗീകരിക്കുന്നതിനുള്ള ശ്രമം ഭാരമുള്ള

ഒരു ജോലിയായി അനുഭവപ്പെട്ടും. തന്മൂലം അതു ചില പ്പോഠം നീണ്ടുനീണ്ടുപോയി എന്നു വരും. അങ്ങനെ നീ ങ്ങുംതോറും ഭാരം ഏറുകയും ചെയ്യും. പത്തോ നൂറോ പു സ്തകങ്ങഠം മാത്രം സംഭരിക്കുന്ന പ്രാരംഭഘട്ടംമുതല്ക്കുതന്നെ ഈ വർഗ്ഗീകരണം സാധിച്ചുപോവുകയാണെങ്കിൽ അ തൊരു പ്രത്യേകജോലിയായി ഒരിക്കലും അനുഭവപ്പെടുക യില്ല. അസംഖ്യം പുസ്തകങ്ങഠം ഒന്നിച്ചുവച്ചു വർഗ്ഗീക രിക്കാൻ ശ്രമിക്കുമ്പോഠം വർഗ്ഗീകരണം സുസൂക്ഷ്മമാകുമെന്നു വിചാരിക്കാനും പാടില്ല. കിട്ടുന്ന പുസ്തകങ്ങഠം അപ്പഴ പ്പോഠം തരംതിരിച്ചാൽ ആ വിഷമവും നേരിടുന്നതല്ല.

വർഗ്ഗീകരണത്തിൽ എത്രയേറെ അവാന്തരവിഭാഗ ങ്ങളുണ്ടാകാമോ അത്രയേറെ നല്ലതാണു്. ഗദ്യകൃതികളിൽ കഥകഠം എന്ന ഒരു വിഭാഗത്തെക്കുറിച്ചുതന്നെ നോക്കാം. ചെറുകഥാസമാഹാരങ്ങഠം, നീണ്ടകഥകഠം അഥവാ നോവ ലെററുകഠം, നോവലുകഠം എന്നിങ്ങനെ മൂന്നു അവാന്തര വിഭാഗങ്ങഠം അതിലുണ്ടാകേണ്ടിവരും. ഈ മൂന്നു് അവാന്ത രവിഭാഗങ്ങളിലും സ്വതന്ത്രകൃതികളെന്നും ഭാഷാന്തരീകരണ ങ്ങളെന്നും രണ്ടു് ഇനമുണ്ടാകും. കഥകഠം എന്ന വിഭാഗ ത്തിലെ നോവൽ എന്ന ഉപവിഭാഗത്തിൽ ഒരിനമായ സ്വതന്ത്രനോവലുകളിൽത്തന്നെയും അപസർപ്പകാഖ്യാ യിക, ചരിത്രാഖ്യായിക, സാമുദായികാഖ്യായിക, രാഷ്ട്രീ യാഖ്യായിക എന്നിങ്ങനെ പല അവാന്തരവിഭാഗങ്ങഠം ആവശ്യമായിത്തീരും.

നാടകങ്ങഠം എന്ന വിഭാഗത്തിലാവട്ടെ, ഏകാങ്കനാ ടകങ്ങഠം നാടകങ്ങഠം എന്നൊരു വിഭാഗം, ഗദ്യനാടക ങ്ങഠം, ഗാനനാടകങ്ങഠം എന്നു മററൊരു വിഭാഗം, ചരിത്ര നാടകങ്ങഠം, സാമൂഹ്യനാടകങ്ങഠം, രാഷ്ട്രീയനാടകങ്ങഠം എ ന്നു് ഇനിയൊരു വിഭാഗം, സുഖപര്യവസായികഠം ദുഃഖപ

ത്ത്യവസായികൾ എന്നു പിന്നെയുമൊരു വിഭാഗം. ഇങ്ങനെ പല അവാന്തരവിഭാഗങ്ങൾ വരും.

ഇപ്രകാരം മുഖ്യവിഭാഗങ്ങളും, ഉപവിഭാഗങ്ങളും പിന്നെയും അവാന്തരവിഭാഗങ്ങളുമായി ഗ്രന്ഥശാലയിലെ ഗ്രന്ഥസഞ്ചയത്തെ തരംതിരിക്കുമ്പോൾ ചില വിഭാഗങ്ങളിൽ പെടുന്നവയായി വളരെയധികം ഗ്രന്ഥങ്ങൾ ഉള്ളതായും പല വിഭാഗങ്ങളും ശൂന്യമായി കിടക്കുന്നതായും നമുക്കു കാണുവാൻ കഴിയും. ആ അനുഭവം ശൂന്യമായി കിടക്കുന്ന വിഭാഗങ്ങളിൽപ്പെട്ട ഗ്രന്ഥങ്ങൾ സംഭരിക്കുന്ന വിഷയത്തിൽ പ്രവൎത്തകൎക്കു പ്രചോദനം നൽകും. ആ പ്രചോദനത്തിനുൾപ്പെട്ട നടത്തുന്ന ഗ്രന്ഥസംഭരണം സ്ഥാപനത്തിന്റെ സൎവ്വവ്യാപകത്വത്തെ പരിപോഷിപ്പിക്കുകയും ചെയ്യും.

ഫലപ്രദമായവിധത്തിൽ ഗ്രന്ഥസംഭരണം നടത്തുന്നതിനു ഗ്രന്ഥങ്ങളുടെ വൎഗ്ഗീകരണം അത്യന്താപേക്ഷിതമാണെന്നു വ്യക്തമായല്ലോ. ഗ്രന്ഥശേഖരത്തെ ശരിക്കു വൎഗ്ഗീകരിച്ച് ആ അടിസ്ഥാനത്തിൽ ഗ്രന്ഥസംഭരണം നടത്തുവാൻ ഗ്രന്ഥശാലാപ്രവൎത്തകർ സന്നദ്ധരായാൽ അതുകൊണ്ടു മറെറാരു വലുതായ പ്രയോജനംകൂടിയുണ്ട്. വായനക്കാരുടെ ഇഷ്ടത്തിനനുസരിച്ചുള്ള ഗ്രന്ഥങ്ങൾക്കാണു വില്പനയുണ്ടാവുക; വില്പനയുണ്ടാകുന്ന ഇനം ഗ്രന്ഥങ്ങൾ പ്രസിദ്ധം ചെയ്യാനായിരിക്കും പ്രസാധകന്മാർ ഒരുങ്ങുക, പ്രസാധകൎക്കാവശ്യമുള്ളതരം ഗ്രന്ഥങ്ങൾ നിൎമ്മിക്കാനായിരിക്കും ഗ്രന്ഥകൎത്താക്കൾ സന്നദ്ധരാവുക. ഏതാനും കൊല്ലങ്ങൾക്കുമുമ്പു ചെറുകഥാസമാഹാരങ്ങളിൽ വായനക്കാൎക്ക് അതിയായ താല്പൎയ്യമുണ്ടായി. ചെറുകഥാസമാഹാരങ്ങൾ തുരുതുരെ പ്രസിദ്ധീകൃതങ്ങളായി. നാടകകൃത്തുകളായും ആഖ്യായികാകാരന്മാരായും പേരെടുത്തവർപോലും ചെറുകഥ എഴുതിത്തുടങ്ങി. വല്ലപ്പോഴും വല്ല അപ്രസിദ്ധപത്രഗ്ര

നത്തിലും പ്രസിദ്ധം ചെയ്തിട്ടുള്ള കഥകൾപോലും തേടി പ്പിടിച്ചു സമാഹരിക്കാൻ ആളുകൾ തയ്യാറായി. കാലക്രമ ത്തിൽ ചെറുകഥകൾ വെറുക്കപ്പെട്ടു. ആക്ഷം അതിൽ താല്പര്യമില്ലാതായി. വായനക്കാരുടെ താല്പര്യം ഡിററക്ടീ വ്വനോവലുകളിൽ പതിഞ്ഞു. വായനക്കാരുടെ അഭിരുചി പ്രസാധകരെ ആ വഴിക്കു തിരിച്ചു. ഗ്രന്ഥകർത്താക്കളും പ്രസാധകരുടെ പിന്നിലെത്തി. ഡിററക്ടീവ്വനോവലുകൾ ത്തുരുതുരെ പ്രസിദ്ധീകൃതമാവാൻ തുടങ്ങി. വല്ല വൈദേശി കനോവലിന്റെയും ഛായ പിടിച്ചുള്ള എഴുത്തുതന്നെ എ വിടെയും. പലരും ആശ്രയിക്കുന്നതു് ഒരേ നോവലിനെയാ യിരിക്കും. തൻമൂലം മലയാളത്തിലെ മൂന്നോ നാലോ ഡി ററക്ടീവ്വ നോവലെടുത്താലും കഥ ഒന്നുതന്നെയാവും. മിടു ക്കന്മാരായ ചില എഴുത്തുകാർ ഒരുപടികൂടി പുരോഗമിച്ചു് ഒരേ നോവൽതന്നെ പല പേരിൽ ഭാഷാന്തരപ്പെടുത്താൻ കൂടി തയ്യാറായി. ഡിററക്ടീവ്വനോവലെഴുത്തും അതിന്റെ പ്രസാധനവും ഭാഷയ്ക്കു് ഒരു ശാപമാണെന്നു പ്രസ്താവിക്കു ന്നവർപോലും അനുഭവത്തിൽ ആ ശാപത്തെ പ്രോത്സാ ഹിപ്പിക്കാൻ തയ്യാറായാൽ എങ്ങനെയാണു് ആ ശാപ ത്തെ നിമ്മാർജ്ജനം ചെയ്യാൻ കഴിയുക? ഇരുന്നൂറോ ഇരു ന്നൂററമ്പതോ രൂപയ്ക്കു പുസ്തകം വാങ്ങുന്ന ഒരു ഗ്രന്ഥശാലാ പ്രവർത്തകൻ ആ തുകയ്ക്കു തികച്ചും ഡിററക്ടീവ്വനോവലുക ളേ വാങ്ങു എന്നു വന്നാൽ വ്യാപാരി അത്തരം പുസ്തകങ്ങൾ വില്പനയ്ക്കായി ശേഖരിക്കുന്നതിൽ തെററുണ്ടോ? മററിനം പുസ്തകമെങ്കിൽ രണ്ടോ മൂന്നോ കോപ്പിവീതമാവശ്യപ്പെടു ന്ന പുസ്തകവ്യാപാരി ഡിററക്ടീവ്വനോവലെങ്കിൽ ഇരുപ തോ ഇരുപത്തിയഞ്ചോ കോപ്പി ആവശ്യപ്പെടുന്നു എന്നു കാണുമ്പോൾ ഒരു പ്രസാധകൻ മററിനം പുസ്തകങ്ങളിൽ വിമുഖത ഭാവിക്കുകയും ഡിററക്ടീവ്വനോവലുകൾ പ്രസിദ്ധീ കരിക്കുന്നതിൽ ജാഗ്രത കാണിക്കുകയും ചെയ്യുന്നെങ്കിൽ അ

യാളെ എങ്ങനെ കുററപ്പെട്ടുത്തും? നല്ല ചെറുകഥകളും ക വിതകളും മെച്ചപ്പെട്ട സാഹിത്യവിമർശങ്ങളും എഴുതാൻ കഴിവുള്ളവർ കാലത്തിനൊത്തു ഡിററക്റ്റീവ്നോവലെഴുത്തു കാരായി രൂപാന്തരം പ്രാപിക്കുന്നു എങ്കിൽ അവരെയും കുററപ്പെടുത്തുന്നതെങ്ങനെ? ചുരുക്കിപ്പറഞ്ഞാൽ ഗ്രന്ഥ കാരന്മാരെയും പ്രസാധകരെയും പുസ്തകവ്യാപാരികളെയും നിയന്ത്രിക്കുകയും നയിക്കുകയും ചെയ്യുന്നതു വായനക്കാരാ ണെന്നു കാണാം. വായനക്കാരുടെ പ്രതിനിധികളായ ഗ്ര ന്ഥശാലാപ്രവർത്തകർ വേണ്ടത്ര കരുതലോടും സൂക്ഷ്മത യോടുംകൂടി പരിശ്രമിക്കുന്നപക്ഷം സാഹിത്യത്തിൻെറ പു രോഗതിയെത്തന്നെയും നേർവഴിക്കു നയിക്കാൻ അവർക്കു കഴിയുന്നതാണു്.

വർഗ്ഗീകരിച്ച ലിസ്റ്റിൻെറ സഹായത്തോടുകൂടി ശൂ ന്യാവസ്ഥയിലിരിക്കുന്ന വിഭാഗങ്ങളെ പരിപോഷിപ്പിക്കു വാൻ ഉതകത്തക്ക വിധത്തിൽ വിവിധതരം പുസ്തകങ്ങൾ സംഭരിക്കുവാനാണു് ഗ്രന്ഥശാലാപ്രവർത്തകർ ഉദ്യമിക്കുന്ന തെങ്കിൽ, അവരുടെ അഭിലാഷം പൂർത്തീകരിക്കുവാൻ പ ററിയ വിധത്തിൽ ചില വിഭാഗങ്ങളിൽ ഗ്രന്ഥങ്ങളൊന്നും ഇല്ലെന്നു വ്യാപാരികൾക്കു മനസ്സിലാകും. അവർ പ്രസാ ധകരേയും പ്രസാധകർ ഗ്രന്ഥകർത്താക്കളെയും അതിന്നാ യി സമീപിക്കും. അങ്ങനെ എല്ലാ വിഭാഗങ്ങളിലുംപെട്ട പുസ്തകങ്ങൾ ഭാഷയിൽ ഉണ്ടായിത്തുടങ്ങും. കാമ്യമായവി ധം നടത്തപ്പെടുന്ന ഗ്രന്ഥസംഭരണംമൂലം അവരവരുടെ സ്ഥാപനങ്ങളെ ശ്രേഷ്ഠതരമാക്കിത്തീർത്തു എന്നു മാത്രമല്ല, സാഹിത്യത്തിൻെറ നേർവഴിക്കുള്ള വളർച്ചയ്ക്കു് ഒരു പ്ര ചോദനം നൽകുകകൂടി ചെയ്തു എന്നുള്ള കൃതാർത്ഥതയ്ക്കു് ഗ്രന്ഥശാലാപ്രവർത്തകർ അർഹരായി ഭവിക്കും.

5

## ലിസ്ററു തയ്യാറാക്കുന്ന വിധം

ഗ്രന്ഥശാലയ്ക്കുവേണ്ടി പുസ്തകങ്ങൾ വാങ്ങേണ്ടതായി വരുമ്പോൾ തികഞ്ഞ അലസതയോടും അശ്രദ്ധയോടും കൂടി ആ കാര്യം കൈകാര്യം ചെയ്യുന്ന പ്രവർത്തകർ അവരുടെ അധീനത്തിലിരിക്കുന്ന സ്ഥാപനത്തിന്റെ ശ്രേയസ്സിനെ സ്വയം ഹനിക്കുകയാണു ചെയ്യുന്നതെന്ന വാസ്തവം മറച്ചുവയ്ക്കാവുന്നതല്ല. തങ്ങൾക്കിഷ്ടമുള്ള ചിലരെ സഹായിക്കാനോ തങ്ങൾക്കു പ്രത്യേകതാല്പര്യമുള്ള ചില ഗ്രന്ഥങ്ങൾ സമ്പാദിക്കുവാനോ ആയി ആ സന്ദർഭവും പൊതുമുതലും വിനിയോഗിക്കുന്നതു് ഒരുതരത്തിൽ ഒരു ഹീനകർമ്മമാണു്. വിദ്യാലയത്തിലോ കലാശാലയിലോ അഭ്യസിക്കുന്ന സ്വന്തം കുട്ടികൾക്കു് ആവശ്യമായ പാഠ്യപുസ്തകങ്ങൾ ഗ്രന്ഥശാലയ്ക്കുവേണ്ടി വാങ്ങി സ്വന്താവശ്യത്തിനുവേണ്ടി വിനിയോഗിക്കുന്നവരും ഉപയോഗശൂന്യമായ വല്ല പഴയ പാഠ്യപുസ്തകത്തിന്റെയും പ്രതികൾ നിസ്സാരവിലയ്ക്കു വാങ്ങി കൂടുതൽ വില ചെലവെഴുതുന്നവരും സ്ഥാപനത്തെ തുരങ്കം വയ്ക്കുന്ന മൂഷികന്മാരായേ ഗണിക്കപ്പെടുകയുള്ളു. ഇത്തരം സ്വാർത്ഥപ്രതിപത്തിയും തട്ടിപ്പും ഉപേക്ഷിച്ചതുകൊണ്ടു മാത്രമായില്ല; സ്വന്തം അഭിലാഷം പാടേ പരിത്യജിച്ചു് അനുഭോക്താക്കളുടെ ഇച്ഛയ്ക്കനുസരിച്ചുള്ള ഗ്രന്ഥങ്ങൾ മാത്രമേ സംഭരിക്കേണ്ടു എന്നു കരുതുകതന്നെ വേണം. എന്നാൽ മാത്രമേ സ്ഥാപനത്തോടു നീതികാണിക്കൽ ആവുകയുള്ളു.

ഒന്നോ രണ്ടോ വ്യക്തികളുടെ ഇഷ്ടമനുസരിച്ചു ഗ്രന്ഥങ്ങൾ വാങ്ങുക എന്ന രീതി ഏതു ഗ്രന്ഥശാലയും തീ

രെ ഉപേക്ഷിക്കേണ്ടതാണ്. സ്ഥാപനത്തിന്റെ സകല ശ്രേയസ്സും ഗ്രന്ഥസംഭരണത്തെ ആശ്രയിച്ചിരിക്കുന്നു എന്നു മനസ്സിലാക്കിയാൽ ആരുംതന്നെ ആ സന്ദർഭം അശ്രദ്ധയിൽ തള്ളിക്കളയുകയില്ല.

ഗ്രന്ഥസംഭരണത്തിനുള്ള സന്ദർഭം സമാഗതമാകുമ്പോൾ വിവരം പരസ്യപ്പെടുത്തുകയും സംഭരിച്ചാൽ കൊള്ളാമെന്ന് അഭിപ്രായമുള്ള ഗ്രന്ഥങ്ങളുടെ പേരുകൾ പ്രവർത്തകരെ അറിയിക്കുവാൻ അംഗങ്ങൾക്ക് ആഹ്വാനം നൽകുകയും ചെയ്യുക എന്നതു് ഒരു നല്ല നടപടിയാണ്. അങ്ങനെ ലഭിക്കുന്ന ലിസ്ററുകൾ സംഭരിച്ചശേഷം പ്രവർത്തകരിൽ രണ്ടോ മൂന്നോ പേർ അടുത്തുള്ള ഏതാനും പുസ്തകശാലകൾ സന്ദർശിച്ചും പ്രസാധകന്മാരുടെ കാററലോഗുകൾ നോക്കിയും ഒരു ലിസ്ററ തയാറാക്കണം. 200 രൂപയ്ക്കുള്ള പുസ്തകങ്ങൾ വാങ്ങുവാനാണ് ഉദ്ദേശിക്കുന്നതെങ്കിൽ ആ ലിസ്റ്റിൽ 600 ക. വിലവരുന്ന പുസ്തകങ്ങളെങ്കിലും ഉൾപ്പെട്ടിരിക്കുന്നതാണു നല്ലതു്. ആ ലിസ്റ്റ് സ്ഥാപനത്തിന്റെ ഭരണസമിതിയുടെ പര്യാലോചനയ്ക്കു വിഷയീഭവിക്കണം. കമ്മററി അതേപ്പററി ചിന്തിച്ച് ഉപേക്ഷിക്കേണ്ടവ ഉപേക്ഷിച്ചും ചേർക്കേണ്ടവ കൂട്ടിച്ചേർത്തും ലിസ്റ്റ് പുതുക്കണം. അതോടുകൂടി ലിസ്റ്റിൽപെട്ട പുസ്തകങ്ങളെ മൂന്നിനമായി തിരിക്കുകയും വേണം. എ. നിർബ്ബന്ധമായി വാങ്ങേണ്ടവ. ബി. പകരം ചേർക്കാവുന്നവ. സി. എ. യും ബി. യും കിട്ടിയില്ലെങ്കിൽ മാത്രം വാങ്ങേണ്ടവ. എന്ന ക്രമത്തിലാണ് അതു തരംതിരിക്കേണ്ടതു്. അങ്ങനെ തരംതിരിക്കപ്പെട്ട ഒരു ലിസ്റ്റനുസരിച്ചു മാത്രമേ പുസ്തകങ്ങൾ വാങ്ങാവൂ. അങ്ങനെ വരുമ്പോൾ ആ നടപടിയെ ആർക്കും ആക്ഷേപിക്കാൻ കഴിയുന്നതല്ല.

## 6

## ലൈബ്രേറിയൻ ചെയ്യേണ്ടതു്

സർവ്വസമ്മതമായ ഒരു ലിസ്റ്റു തയാറാക്കുന്ന വിഷയത്തിൽ പ്രവർത്തകരെ വളരെയേറെ സഹായിക്കാൻ കഴിവുള്ള ഒരേ ഒരു വ്യക്തി ആ സ്ഥാപനത്തിലെ ലൈബ്രേറിയനാണ്. വായനക്കാരുമായി സന്തതസമ്പർക്കത്തിൽ കഴിഞ്ഞുകൂടുവാൻ സൗകര്യം ലഭിക്കുന്നതു് അയാൾക്കു മാത്രമാണല്ലോ. ഏതുതരം ഗ്രന്ഥങ്ങളാണ് ഗ്രന്ഥശാലയിൽ ഉള്ളതെന്നും ഏതെല്ലാം ഇനം തീരെയില്ലെന്നും ഏതെല്ലാം ഇനത്തിൽ ഉടനെ വർദ്ധനവുണ്ടാകണമെന്നും തികച്ചും അനുഭവംകൊണ്ടറിയുവാൻ കഴിയുന്നതു് ലൈബ്രേറിയനാണ്. വായനക്കാരുടെ അഭിരുചിക്കിണങ്ങത്തക്ക വിധത്തിൽ ക്രമപ്പെടുത്തുന്നതിന് ഏതേതു ഗ്രന്ഥങ്ങൾ സംഭരിക്കുന്നതു നന്നായിരിക്കുമെന്നും ലൈലബ്രേറിയനു പറയുവാൻ കഴിയും. ഇക്കാരണങ്ങളാൽ ഗ്രന്ഥസംഭരണവേളയിൽ ലൈബ്രേറിയൻറെ അഭിപ്രായങ്ങൾക്കു കുറേ പ്രാധാന്യം കല്പിക്കുന്നതു തെറ്റാവുകയില്ല.

തൻറെ അഭിപ്രായത്തിനു സിദ്ധിക്കാവുന്ന പ്രാധാന്യത്തെ തികച്ചും അർഹതയുള്ളതാക്കിത്തീർക്കുന്നതിനു ലൈബ്രേറിയനും ചിലതു പ്രവർത്തിക്കേണ്ടതായുണ്ട്. പുസ്തകങ്ങൾക്കായി ലൈബ്രേറിയനെ സമീപിക്കുന്ന വരിക്കാർ ചിലപ്പോൾ ഗ്രന്ഥശാലയിൽ ഇല്ലാത്ത പുസ്തകങ്ങളും ചോദിച്ചു എന്നു വരും. 'ആ പുസ്തകം ഇവിടെയില്ലല്ലോ' എന്ന് അവരോടു സമാധാനം പറഞ്ഞതുകൊണ്ടു മാത്രം തൻറെ ചുമതല അവസാനിച്ചതായി ലൈബ്രേറിയൻ കരു

തരുള്ള്. അംഗങ്ങൾ ആവശ്യപ്പെടുന്നതും ഗ്രന്ഥശാല യിൽ ഇല്ലാത്തതുമായ ഗ്രന്ഥങ്ങളുടെ വിവരം രേഖപ്പെടു ത്തി വയ്ക്കുവാൻവേണ്ടി മാത്രമായി ഒരു ബുക്ക് ലൈബ്രേ റിയൻ സൂക്ഷിക്കേണ്ടതാണ്. ആവശ്യപ്പെടുന്ന ഗ്രന്ഥ ത്തിന്റെ പേരും അതാവശ്യപ്പെട്ട ആളിന്റെ പേരും അ തതു സമയംതന്നെ ആ ബുക്കിൽ കുറിച്ചുവയ്ക്കണം. അതേ പുസ്തകം പിന്നീടൊരിക്കൽ വേറെ ഒരാൾ ആവശ്യപ്പെട്ടാൽ മുൻപെഴുതിയ ഗ്രന്ഥനാമത്തിനെതിരെ ഈ ആളിന്റെ പേരുംകൂടി കുറിച്ചാൽ മതി. ഇങ്ങനെ ചെയ്യുമ്പോൾ, ഗ്ര ന്ഥശാലയിൽ ഇല്ലാത്ത ഏതെല്ലാം പുസ്തകങ്ങൾക്കാവശ്യ ക്കാരുണ്ടായി എന്നു മാത്രമല്ല ഏതെല്ലാം പുസ്തകങ്ങൾക്ക കൂടുതൽ ആവശ്യക്കാരുണ്ടായി എന്നുള്ളതും വ്യക്തമാകും. ഗ്രന്ഥസംഭരണവേളയിൽ ഈ അറിവ് ഏററവും പ്രയോ ജനപ്പെടുമെന്നുള്ളതിനു സംശയമില്ല.

സമർത്ഥനും സ്ഥാപനത്തെ സ്നേഹിക്കുന്നവനുമായ ഒരു ലൈബ്രേറിയനു മറെറാരുവിധത്തിൽകൂടി ഈ പരിശ്ര മത്തെ സഫലമാക്കുവാൻ കഴിയും. ഗ്രന്ഥശാലയിൽ ലഭി ച്ചുകൊണ്ടിരിക്കുന്ന മാസികകളിലും വാരികകളിലും ദിന പ്പത്രങ്ങളിലും പ്രസിദ്ധീകൃതങ്ങളാകുന്ന പുസ്തകാഭിപ്രായ ങ്ങൾ ലൈബ്രേറിയൻ വായിക്കാതിരിക്കുകയില്ല. ഗ്രന്ഥ ങ്ങളെപ്പററി ഖണ്ഡനപരമായോ മണ്ഡനപരമായോ വരു ന്ന വിമർശനങ്ങളും ലൈബ്രേറിയന്റെ ശ്രദ്ധയിൽപെടാതി രിക്കുന്നതല്ല. ആ അവസരങ്ങളിൽ ഗുണം കൂടിയും ദോഷം കുറഞ്ഞും ഉള്ളവയെന്ന് അഭിപ്രായമാർജ്ജിച്ചിട്ടുള്ള ഗ്രന്ഥ ങ്ങളുടെ പേരുകളും രേഖപ്പെടുത്തി സൂക്ഷിക്കണം. ആ വിവരങ്ങളും ഗ്രന്ഥസംഭരണവേളയിൽ വളരെ ഉപക രിക്കും.

ഈ നയം ശരിക്കനുവൎത്തിച്ചുകൊണ്ടും, അത്തരം ഗ്രന്ഥങ്ങൾ അപ്പഴപ്പോൾ സംഭരിക്കുവാൻ പ്രവൎത്തകരെ പ്രേരിപ്പിച്ചുകൊണ്ടും ഇരിക്കുന്ന ലൈബ്രേറിയന്മാർ ഇന്നും ചില സ്ഥാപനങ്ങളിൽ ഉണ്ടെന്നുള്ള വസ്തുത വിസ്മരിക്കാവുന്നതല്ല. അവർ ആ സ്ഥാപനത്തിലെ വായനക്കാരുടെ സ്നേഹബഹുമാനങ്ങൾക്കു പാത്രീഭൂതരായിത്തീരുന്നു എന്നു മാത്രമല്ല, അവർമൂലം ആ സ്ഥാപനം പൊതുജനസമ്മതിയ്ക്കു് അൎഹമായിത്തീരുകയും ചെയ്യുന്നു.

# 7

## ബാല — വനിതാ — വിഭാഗം

ഗ്രന്ഥശാലയിലുള്ള ഗ്രന്ഥശേഖരത്തെ ശരിക്കു വർഗ്ഗീകരിക്കണമെന്നും ആ വർഗ്ഗീകൃതലിസ്റ്റിന്റെ വെളിച്ചത്തിൽ ഗ്രന്ഥസംഭരണത്തെ ക്രമപ്പെടുത്തണമെന്നും ഇതിനുപരി പ്രസ്താവിച്ചുകഴിഞ്ഞു. ആ വിഭജനത്തിൽ ഉൾപ്പെടുത്തുന്നതുകൊണ്ടു മാത്രം മതിയാകാത്ത രണ്ടു പ്രധാന വിഭാഗങ്ങളാണു് ശിശുക്കൾക്കുള്ള വിഭാഗവും വനിതകൾക്കുള്ള വിഭാഗവും. ശിശുക്കൾക്കു മാത്രമായും വനിതകൾക്കു മാത്രമായും ഓരോ പ്രത്യേകവിഭാഗങ്ങൾ ഓരോ ഗ്രന്ഥശാലയിലും ഉണ്ടായിരിക്കേണ്ടതു് ആവശ്യമാണു്.

ഭാവിയിലേക്കുള്ള കരുതൽ കൂടാതെ ഇന്നത്തെക്കാര്യം മാത്രം നോക്കി തൃപ്തിപ്പെടുവാൻ വിവേകമുള്ളവരാരും ഒരുങ്ങുന്നതല്ല. ഭാവിയിലെ ചിന്തയുള്ളവർക്കു് ഭാവിപൗരന്മാരായ ഇന്നത്തെ ബാലന്മാരെ അവഗണിക്കുവാനും സാദ്ധ്യമല്ല. ഭാവിയിലെ ജനസഞ്ചയത്തിന്റെ നന്മതിന്മകൾ മുഴുവൻതന്നെയും ഇന്നത്തെ ബാലന്മാർക്കും ബാലികമാർക്കും ലഭിക്കുന്ന പരിശീലനത്തെ ആശ്രയിച്ചാണിരിക്കുന്നതു്. കതിരാവുമ്പോഴല്ലല്ലോ വളംവയ്ക്കേണ്ടതു്. ഉഴുതുമറിക്കുന്നതിനു മുമ്പോ വിതയ്ക്കുന്നതിനു മുമ്പോ തന്നെ അതു നടത്തണം. എന്നാലേ നല്ല വിളവെടുപ്പു പ്രതീക്ഷിക്കാവൂ. വയോജനവിദ്യാഭ്യാസപരിപാടികൾ ആവശ്യമായിവരുന്ന പരിതഃസ്ഥിതികളിൽ ഉപേക്ഷിക്കുവാൻ പാടില്ലെന്നല്ലാതെ അവകൊണ്ടു് അത്രയേറെ പ്രയോജനമുണ്ടാവാൻ

പോകുന്നില്ല. ബാലവർഗ്ഗത്തിൻെറ അവസ്ഥ അതല്ലല്ലോ. അവരെ സംബന്ധിച്ചിടത്തോളം ചെയ്യുന്ന ഓരോ പ്രവൃത്തിക്കും പത്തുമേനിയല്ല നൂറുമേനിതന്നെ ഫലം കിട്ടും. ബാലവൃന്ദത്തെ അവഗണിക്കുന്ന ഏതു പ്രദേശത്തിൻെറയും ഭാവി ദുരിതപൂരിതമാണു്. ബാലവൃന്ദത്തിനുവേണ്ടി നാനാതരത്തിൽ പ്രവൎത്തിക്കുന്ന പ്രദേശങ്ങളാകട്ടെ ഭാവിയിൽ ഐശ്വര്യപൂർണ്ണങ്ങളായിത്തീരുകയും ചെയ്യും. ഈ വസ്തുത തികച്ചും മനസ്സിലാക്കി ഓരോ ഗ്രന്ഥശാലയുടെയും പ്രവൎത്തകർ തന്നാട്ടിലെ ബാലവൃന്ദത്തോടുള്ള തങ്ങളുടെ കടമ ശരിക്കും തികച്ചും നിർവ്വഹിക്കേണ്ടതാണു്.

കൊച്ചുകുട്ടികൾക്കു വായിച്ചു മനസ്സിലാക്കാൻ പററിയ വിധത്തിലോ അവരെ ആകർഷിക്കാൻ കഴിയുന്നവിധത്തിലോ ഉള്ള ബാലസാഹിത്യഗ്രന്ഥങ്ങൾ അടുത്തകാലംവരെ ഭാഷയിൽ തീരെ ചുരുക്കമായിരുന്നു. ഭാഗ്യവശാൽ ആ നിലയ്ക്കു് ഇന്നു മാററം വന്നുതുടങ്ങിയിട്ടുണ്ടു്. ബാലസാഹിത്യഗ്രന്ഥങ്ങളെ പ്രോത്സാഹിപ്പിക്കേണ്ടതിൻെറ ആവശ്യകത കേന്ദ്രഗവമ്മെൻറിനു ബോദ്ധ്യമായി, അതിലേക്കാവശ്യമായ നടപടികൾ കൈക്കൊണ്ടതോടുകൂടി പലരും ബാലസാഹിത്യനിർമ്മാണത്തിൽ ബദ്ധകങ്കണരായി പ്രവൎത്തിച്ചു തുടങ്ങിയിരിക്കുകയാണു്. അതിൻെറ ഫലമായി നിസ്സാരമല്ലാത്ത ഒരു ഗ്രന്ഥശേഖരം ആ ഇനത്തിൽ മലയാളഭാഷയ്ക്കും ലഭ്യമായിക്കഴിഞ്ഞിരിക്കുന്നു. ഇന്നു കാണും വിധമുള്ള പുരോഗതി തുടരുന്നപക്ഷം വിദൂരമല്ലാത്ത ഒരു ഭാവിയിൽത്തന്നെ ആശാസ്യമായ ഒരു ബാലസാഹിത്യഗ്രന്ഥസഞ്ചയം നമുക്കുണ്ടായിത്തീരും. ഇന്നുതൊട്ടേ ആ ഇനം പുസ്തകങ്ങളുടെ സംഭരണത്തിൽ താല്പര്യം കാണിച്ചു തുടങ്ങിയാൽ അചിരേണ അതൊരു നല്ല വിഭാഗമാക്കിത്തീ

ക്കാൻ ഏതു ഗ്രന്ഥശാലയ്ക്കും ഏറെ ക്ലേശിക്കേണ്ടിവരിക യില്ല. ഒരു ഗ്രന്ഥശാലയിലുള്ള ഗ്രന്ഥസംഖ്യയുടെ അഞ്ചിലൊരു ഭാഗമെങ്കിലും ബാലസാഹിത്യഗ്രന്ഥങ്ങളായിരിക്കുക എന്നുള്ളതു് അത്രയേറെ വിഷമപ്പെട്ട കാര്യമല്ലല്ലൊ.

ബാലവിഭാഗത്തോളം പ്രാധാന്യം അർഹിക്കുന്നതല്ലെന്നിരുന്നാലും ഒരു വനിതാവിഭാഗവും ആവശ്യവും സ്ഥാപനത്തിനൊരു ഭൂഷണവുമാകുന്നു. അഭ്യസ്തവിദ്യകളും പൊതുകാര്യപ്രസക്തകളുമായ വനിതാമണികളുടെ സേവനം ഇക്കാര്യത്തിൽ നേടുവാൻ കഴിയുന്നപക്ഷം ആ വിഭാഗം വളരെയേറെ അഭിവൃദ്ധി പ്രാപിക്കുകയും ചെയ്യും.

## 8

## വിജ്ഞാനവിതരണം

ഗ്രന്ഥസംഭരണത്തിനുവേണ്ടി മുന്നൂറുരൂപാ ചെലവ
ഴിക്കാനുള്ള ഒരുക്കത്തോടെ ഒരു പുസ്തകശാലയെ സമീപി
ച്ച ഒരു ഗ്രന്ഥശാലാപ്രവത്തകൻ അപസർപ്പകാഖ്യായി
കകൾ മാത്രം എടുക്കുവാൻ വ്യഗ്രത കാണിക്കുന്നതു കണ്ട
പ്പോൾ ഒരു പത്തുശതമാനമെങ്കിലും കഴമ്പുള്ള ഇതരഗ്ര
ന്ഥങ്ങൾക്കുവേണ്ടിവിനിയോഗിക്കുവാൻ ആ മാന്യനോടഭ്യ
ത്ഥിക്കുന്നതിനു് ഇതെഴുതുന്നയാൾ ഒരിക്കൽ നിർബ്ബന്ധിത
നായിത്തീർന്നു. ഞാൻ ചൂണ്ടിക്കാണിച്ച ഗ്രന്ഥങ്ങൾ ഉത്ത
മങ്ങളാണെന്ന കാര്യത്തിൽ അദ്ദേഹത്തിനു് അഭിപ്രായവ്യ
ത്യാസമുണ്ടായിരുന്നില്ല. “പക്ഷെ, ആ പുസ്തകങ്ങൾ വാ
ങ്ങിക്കൊണ്ടുപോയാൽ അലമാരിയിൽ വയ്ക്കാനേ പററൂ.
ആരും അതു വായിക്കാനുണ്ടാവില്ല. വായനക്കാക്കു ഡിററ
ക്ടീവുനോവൽ മാത്രമാണു വേണ്ടതു്.” ഇതായിരുന്നു അദ്ദേ
ഹത്തിൻെറ സമാധാനം.

വായനക്കാരെ തൃപ്തിപ്പെടുത്തുവാനും അവരുടെ താ
ല്പര്യത്തെ നിലനിത്താനും ശ്രമിച്ചാൽ മാത്രമേ ഒരു ഗ്രന്ഥ
ശാല അഭിവൃദ്ധിപ്പെടുകയുള്ളു എന്നു നാം മനസ്സിലാക്കി
ക്കഴിഞ്ഞിട്ടുണ്ടു്. എന്നാൽ ഗ്രന്ഥശാലാപ്രവത്തനം ഒരു
വ്യവസായമല്ലെന്നും അത്തരം സ്ഥാപനത്തിൻെറ നടത്തി
പ്പിൽ സാംസ്കാരികങ്ങളായ ചില ഉദ്ദേശങ്ങൾകൂടി അടങ്ങി
യിട്ടുണ്ടെന്നും ഉള്ളതു വിസ്മരിക്കാവുന്നതല്ല. വിജ്ഞാനവി
തരണമാണു് ഒരു ഗ്രന്ഥശാലയുടെ മുഖ്യോദ്ദേശ്യം. അതു
സാധിക്കുന്നതിനു പൊതുജനങ്ങളുടെ സഹകരണം വേണം.

അവരെ സ്ഥാപനത്തിലേക്കാകർഷിക്കാൻ കഴിഞ്ഞാൽ മാത്രമേ വിജ്ഞാനവിതരണം നിർവ്വഹിക്കുവാനുള്ള സ്ഥാപനത്തിന്റെ ഉദ്ദേശം ഫലപ്രദമാക്കാൻ കഴിയൂ. അതിനുവേണ്ടി അവരുടെ അഭിലാഷങ്ങളെയും താല്പര്യങ്ങളെയും തൃപ്തിപ്പെടുത്തത്തക്ക വിധത്തിലുള്ള പരിപാടികൾ സ്വീകരിക്കണം. അത്രത്തോളമേ ആകാവൂ എന്ന കാര്യം അതിനിടയ്ക്കു വിസ്മരിച്ചുപോകരുതു്. ഒരു കൈകൊണ്ടു് അവരുടെ അഭിലാഷങ്ങളെ തഴുകുന്ന അവസരത്തിൽത്തന്നെ മറേറ കൈകൊണ്ടു് സ്ഥാപനത്തിന്റെ സാംസ്കാരികോദ്ദേശ്യങ്ങൾ അവരിൽ കുത്തിവയ്ക്കുകയും വേണം. എന്നാൽ മാത്രമേ സ്ഥാപനം ഒരു വ്യാവസായികസ്ഥാപനമെന്നതിനു പരിയായി ഒരു സാംസ്കാരികസ്ഥാപനമായി ഉയരുകയുള്ളൂ.

വായനക്കാരുടെ അഭിരുചിയ്ക്കനുസരണമായി ഗ്രന്ഥങ്ങൾ ശേഖരിക്കുന്ന അവസരത്തിൽത്തന്നെ ഒരു നിശ്ചിതഭാഗം വിജ്ഞാനഭണ്ഡാഗാരങ്ങളായ ഉത്തമഗ്രന്ഥങ്ങൾ ശേഖരിക്കുന്നതിനും വിനിയോഗിക്കേണ്ടതാണു്. ഒരിക്കലും വിജ്ഞാനഗ്രന്ഥങ്ങൾക്കുവേണ്ടി വിനിയോഗിക്കുന്ന തുക മൊത്തം തുകയുടെ ഇരുപത്തിയഞ്ചു ശതമാനത്തിൽ കുറയരുതു്. അലമാരിയെ അലങ്കരിക്കാൻ മാത്രമേ അത്തരം ഗ്രന്ഥങ്ങൾ പ്രയോജനപ്പെടുകയുള്ളൂ എന്നു വരുന്നെങ്കിൽ അതു മതി. ഇന്നല്ലെങ്കിൽ നാളെ അതവിടെനിന്നും ഇളക്കിനോക്കുവാൻ ആരെങ്കിലും ഉണ്ടാകും. താല്ക്കാലികമായ അഭിരുചിയെ മാത്രം ആധാരമാക്കി ശേഖരിക്കുന്ന ഗ്രന്ഥങ്ങൾ നശിച്ചുപോയാലും അത്തരം ഗ്രന്ഥങ്ങളെ ആരും ശ്രദ്ധിക്കുന്നില്ലെന്നു വന്നാലും ഈ ഉത്തമഗ്രന്ഥങ്ങൾ പ്രശോഭിക്കയും പ്രയോജനപ്പെടുകയും ചെയ്യാതിരിക്കയില്ല.

## 9

## ഗ്രന്ഥസംരക്ഷണം

മലയാളപുസ്തകങ്ങളുടെ കെട്ടും മട്ടും തീരെ ദുർബ്ബലവും അനാകർഷകവും ആണെന്നുള്ള വസ്തുത സർവ്വവിദിതമാണ്. അടുത്ത കാലത്തു് ആ ദയനീയാവസ്ഥയ്ക്കു് ഒട്ടൊരു മാററം വന്നുതുടങ്ങീട്ടുണ്ടെന്നു സമ്മതിക്കാമെങ്കിലും അതുകൊണ്ടുള്ള ഗുണമൊന്നും അനുഭവത്തിലെത്തിത്തുടങ്ങിയിട്ടില്ല. സാമാന്യമായി പറയുന്നപക്ഷം ഒരു മലയാളപുസ്തകം ശരാശരി ഇരുപതാളുകൾ വായിച്ചുകഴിയുമ്പോഴേക്ക് തീരെ മോശമായിപ്പോകും. വായനക്കാർക്കു പ്രിയപ്പെട്ട പുസ്തകങ്ങളാണെല്ലാം വാങ്ങുന്നതെങ്കിൽ ഒരുകൊല്ലക്കാലത്തിനകം അവ ഉപയോഗശൂന്യങ്ങളായിത്തീരും. ഗ്രന്ഥസംഭരണത്തിലെന്നതുപോലെതന്നെ അവയുടെ സംരക്ഷണത്തിലും പ്രവർത്തകർ വളരെ ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. ലൈബ്രറിപ്പതിപ്പ് പ്രത്യേകമായി കണ്ടാൽ കഴിയുന്ന പുസ്തകങ്ങളെ സംബന്ധിച്ചിടത്തോളം കൂടുതൽ വിലകൊടുത്തും ലൈബ്രറിപതിപ്പുതന്നെ വാങ്ങുന്നതായിരിക്കും കാര്യത്തിൽ ലാഭം. മോശപ്പെട്ടുന്ന പുസ്തകങ്ങൾ അപ്പഴപ്പോൾ ബയൻറുചെയ്യിക്കുന്നതിൽപോലും അധികം ഗ്രന്ഥശാലക്കാരും ശ്രദ്ധിക്കാതിരിക്കുമ്പോൾ ചില ഗ്രന്ഥശാലകളുടെ പ്രവർത്തകർ പുസ്തകങ്ങൾ വാങ്ങിക്കഴിഞ്ഞാലുടനെ ബയൻറു ചെയ്യിക്കയും പിന്നീട്ടു മാത്രം വിതരണം നടത്തുകയും ചെയ്യുന്നു. ഇതൊരു അനാവശ്യസമ്പ്രദായമാണെന്ന് എന്നു പെട്ടെന്നു തോന്നിയേക്കും. പക്ഷെ മോശപ്പെട്ട ശേഷം ബയൻറു ചെയ്യിക്കയും പിന്നീടും ഉപയോഗിക്കുകയും ചെയ്യു

ന്നതും ആദ്യമേ ബയൻറുചെയ്തു് ഉപയോഗിക്കുന്നതും തമ്മിൽ കൂടുതൽ കാലത്തെ പ്രയോജനത്തിനുതകുന്നതു് ആദ്യമേ ബയൻറുചെയ്യിക്കുന്നതിനാണെന്നാണു് അനുഭവത്തിൽനിന്നു വ്യക്തമാകുന്നതു്.

പുസ്തകങ്ങൾ വാങ്ങുക; അതു് ഇഷ്ടംപോലെ ഉപയോഗിക്കുക; പുറംകടലാസ്സ് മാത്രമല്ല, ആദ്യത്തേയും ഒടുക്കത്തേയും ഒന്നും രണ്ടും മൂന്നും കടലാസ്സുകൾ വിട്ടുപോകുന്നതുവരെ തുടൎന്നു കൈകാൎയ്യം ചെയ്യുക; അതു കഴിഞ്ഞു് ഉപയോഗശൂന്യമായ ഗ്രന്ഥങ്ങളുടെ കൂട്ടത്തിൽ തള്ളിക്കളയുക എന്ന സമ്പ്രദായം തീരെ ആക്ഷേപകരവും വമ്പിച്ച നഷ്ടത്തിനു ഹേതുഭൂതവുമാണു്. ആണ്ടുതോറും പുതിയ പുസ്തകങ്ങൾ വാങ്ങുവാൻ താല്പൎയ്യപ്പെടുന്നതുപോലെ തന്നെ പുസ്തകങ്ങൾ ബയൻറുചെയ്യിച്ചു സൂക്ഷിക്കുന്നതിലും ശ്രദ്ധിക്കേണ്ടതാകുന്നു. ഗ്രന്ഥസംഭരണത്തിനായി വിനിയോഗിക്കുന്ന തുകയുടെ ഒരു ക്ലിപ്തശതമാനം ബയൻറിംഗിനായും വിനിയോഗിക്കേണ്ടതാകുന്നു. പുതിയ പുസ്തകങ്ങൾ വാങ്ങാനുപയോഗിക്കുന്ന തുകയുടെ എട്ടിലൊരു ഭാഗമെങ്കിലും ബയൻറിംഗിനായി മാററിവയ്ക്കേണ്ടിവരും.

## 10

## എണ്ണമല്ല വണ്ണമാണാവശ്യം

ഗ്രന്ഥസഞ്ചയം വണ്ണത്തിൽ കുറഞ്ഞാലും എണ്ണത്തിൽ കൂടിയിരിക്കണമെന്നൊരു ധാരണ ഗ്രന്ഥശാലാപ്രവർത്തകരുടെ ഇടയ്ക്കു കടന്നുകൂടിയിട്ടുണ്ടു്. ഉപയോഗശൂന്യമാണെന്നു കണ്ടാലും വില കുറഞ്ഞ പുസ്തകങ്ങൾ വാങ്ങിശേഖരിക്കുവാൻ അവർ തല്പരരാകുന്നു. രണ്ടു രൂപാകൊണ്ടു കൊള്ളാവുന്ന ഒരു പുസ്തകം വാങ്ങുന്നതിനു പകരം ഒന്നിനുംകൊള്ളാത്ത പത്തോ പന്ത്രണ്ടോ പുസ്തകങ്ങൾ വാങ്ങാനായിരിക്കും അവരുടെ ഉദ്യമം. ഇതൊരു തെററായ താല്പര്യമെന്നു പറയാതെ വയ്യ.

പക്ഷെ, ഈ തെററായ സമ്പ്രദായം പുലർത്തിക്കൊണ്ടുപോകുന്നതിന് അവരെ പ്രേരിപ്പിക്കയോ നിർബ്ബന്ധിക്കുകയോ ചെയ്യുന്ന സമ്പ്രദായങ്ങൾ നിർഭാഗ്യവശാൽ ഇന്നു നിലവിലിരിക്കുന്നുണ്ടു്. ഗ്രന്ഥശാലകളുടെ സംഘടനയായ കേരളഗ്രന്ഥശാലാസംഘത്തിൽ അംഗമായി ചേർക്കപ്പെടാത്ത യാതൊരു ഗ്രന്ഥശാലയ്ക്കും ഗവമ്മെൻറിൽനിന്നും യാതൊരു സഹായങ്ങളും ലഭിക്കുന്നതല്ല. ഗവമ്മെൻറു ഗ്രാൻറു ലഭിക്കുകയില്ലെന്നു മാത്രമല്ല പഞ്ചായത്തു തുടങ്ങിയുള്ള പ്രാദേശികസ്ഥാപനങ്ങളിൽനിന്നുപോലും അക്കൂട്ടരെ സഹായിക്കാൻ പാടില്ലെന്നു തടഞ്ഞിരിക്കുകയാണു്. ഗ്രന്ഥശാലാസംഘത്തിൽ അംഗമായി ചേർക്കപ്പെടുന്നതിനുള്ള യോഗ്യതകളിൽ ഒന്നായി 500 പുസ്തകം ഉണ്ടായിരിക്കണമെന്നുള്ളതു് വ്യവസ്ഥപ്പെടുത്തിയിരിക്കുന്നു. രണ്ടായിരം രൂപാ വിലവരുന്ന 450 പുസ്തകങ്ങൾ ശേഖരിച്ചിട്ടുള്ള ഒരു ഗ്രന്ഥശാല അംഗീകരിക്കപ്പെടാൻ അയോഗ്യവും

നൂററിയൻപതു രൂപാ വിലവരുന്ന അഞ്ഞൂറു പുസ്തകം ശേഖരിച്ചിട്ടുള്ള ഗ്രന്ഥശാല യോഗ്യവും ആകുന്നു.

അത്രയുംകൊണ്ടും തീന്നില്ല. ഗ്രന്ഥശാലകൾക്കു ഗ്രാൻറനുവദിക്കുന്നതു പല ഗ്രേഡുകളായി തിരിച്ചുകൊണ്ടാണു്. ഓരോ ഗ്രേഡിലും ഉൾപ്പെടുന്നതിനു് ഇത്ര പുസ്തകം വേണമെന്നു വ്യവസ്ഥയുണ്ടു്. 600 പുസ്തകമുണ്ടെങ്കിൽ 4 ഗ്രേഡിൽപെടുന്ന ഒരു ഗ്രന്ഥശാല 1000 പുസ്തകമാകുമ്പോൾ G ഗ്രേഡിലേക്കുയത്തപ്പെടും. ഉയന്ന ഗ്രേഡും അതുമൂലം കൂടുതൽ സഹായധനവും നേടുന്നതിൽ താല്പര്യമില്ലാത്തവരുണ്ടാകുമോ? എങ്ങനെയും പുസ്തകങ്ങളുടെ എണ്ണം ആയിരമായി വദ്ധിപ്പിക്കണമെന്നുള്ളതാണു് എച്ചു് ഗ്രേഡുകാരൻെറ താല്പര്യം. അതിനുതകത്തക്ക വിധത്തിൽ കഴിയുന്നത്ര വിലകുറഞ്ഞ പുസ്തകങ്ങൾ വാങ്ങുവാൻ അയാൾ തയാറാകുന്നു. അത്രയുംകൊണ്ടു നിന്നില്ല. പിന്നെയുമുണ്ടു് ആയിരത്തിഅഞ്ഞൂറു്, രണ്ടായിരം, മൂവ്വായിരം എന്നിങ്ങനെ പടികൾ പലതു്.

പ്രയോജനശൂന്യങ്ങളായ കൊച്ചു കൊച്ചു പുസ്തകങ്ങൾ വാങ്ങി പണം ദുർവ്വ്യയം ചെയ്യുന്നതു് നിരുത്സാഹപ്പെടുത്തപ്പെടണമെങ്കിൽ ഗ്രന്ഥശാലാസംഘത്തിൻെറയും ഗ്രേഡുഷൻകമ്മററിയുടെയും പരിഗണനാപരിധിയിൽ ഒരു വ്യതിയാനം ഉണ്ടാവേണ്ടതു് അത്യാവശ്യമാണു്. തരം തിരിപ്പിനു് ഒരു പരിധിനിണ്ണയം വേണമെന്നുള്ളതു സമ്മതിക്കാതെ കഴിയുകയില്ല. പുസ്തകങ്ങളെ സംബന്ധിച്ചിടത്തോളം അതു് എണ്ണമായിരിക്കണമെന്നു വയ്ക്കുന്നതെന്തിനു്? അഞ്ഞൂറു പുസ്തകങ്ങൾ എന്നതിനു പകരം അഞ്ഞൂറു രൂപാ മൊത്തം വിലവരുന്ന പുസ്തകങ്ങൾ എന്നു മാററിയാൽ എന്തു തരക്കേടുണ്ടാകും? അതുപോലെ ഗ്രേഡുതിരിക്കുന്ന വിഷയത്തിലും പുസ്തകങ്ങളുടെ എണ്ണത്തേക്കാൾ പുസ്തകങ്ങളുടെ മൊത്തം വിലയെ ഉപാധിയാക്കിക്കൂടെ? അ

ങ്ങനെ ചെയ്താൽ 50 രൂപാകൊണ്ടു് ഇരുപതു പുസ്തകം വാങ്ങുന്നതും ഇരുന്നൂറു പുസ്തകം വാങ്ങുന്നതും അധികൃതദൃഷ്ടിയിൽ ഒരുപോലെയാണെന്നും പ്രയോജനമില്ലാത്ത പുസ്തകങ്ങൾക്കു വേണ്ടി പണം കളയാതെ നല്ല പുസ്തകങ്ങൾ തന്നെ വാങ്ങാൻ തയാറാകണമെന്നും ഉള്ള ഒരു വിചാരം ഗ്രന്ഥശാലാപ്രവർത്തകരിൽ കടന്നുകൂടുമല്ലോ. ഈ ഭേദഗതി അംഗീകരിക്കാൻ ഗ്രന്ഥശാലാസംഘവും അവരെക്കൊണ്ടു് അംഗീകരിപ്പിക്കാൻ ഗ്രന്ഥശാലാപ്രവർത്തകരും ഉത്സാഹിക്കേണ്ടിയിരിക്കുകയാണു്.

ഏതായാലും ഗ്രന്ഥസംഭരണത്തിനുദ്ദേശിക്കപ്പെടുന്ന സംഖ്യ തികച്ചും പ്രയോജനകരമായ വിധത്തിൽത്തന്നെ വിനിയോഗിക്കപ്പെടാനുള്ള സൗകര്യങ്ങൾ ഉണ്ടായിരിക്കേണ്ടതു് അവശ്യം ആവശ്യമാകുന്നു.

## 11

## 'ലൈബ്രറി സീസൺ'

ഗ്രന്ഥസംഭരണവിഷയത്തിൽ ഗ്രന്ഥശാലാപ്രവർത്തകരെ അലട്ടുന്ന മറ്റൊരു പരാധീനതയുണ്ട്. അതു സഹായധനം ആണ്ടവസാനത്തീയതിക്ക് ഒന്നായേ ലഭിക്കൂ എന്ന അനുഭവമാണ്. പ്രസവവേദനകൊണ്ടു സഹികെടുന്ന ഇഷ്ടപ്രാണേശ്വരിയുടെ ദയനീയസ്ഥിതിയിൽ ഉൽക്കണ്ഠാഭരിതനായി കാത്തിരിക്കുന്ന ഭർത്താവിനെപ്പോലെ സർവ്വശ്രദ്ധയും ഗ്രാൻറുബില്ലിന്മേൽ കേന്ദ്രീകരിച്ചു വളരെനാൾ ഉൽക്കണ്ഠയോടെ കാത്തിരുന്നാൽ മാർച്ച് 31-ാംതീയതി ഗ്രാൻറുതുക ലഭിച്ചെന്നു വരും. അല്പം ശ്രദ്ധ മാറിപ്പോയി എന്നു വരട്ടെ അതു നാസ്തിയാകയും ചെയ്യും.

തുലാം മകരം മേടം കർക്കടകം എന്നിങ്ങനെ നാലു തവണകളിലായി ഗ്രാൻറു ലഭിക്കത്തക്ക വിധത്തിലുള്ള വ്യവസ്ഥകളാണു മുൻപു നിലവിലിരുന്നത്. നാലല്ലെങ്കിൽ മൂന്നോ രണ്ടോ തവണകളിലായിട്ടെങ്കിലും അതു കിട്ടുകയും ചെയ്തിരുന്നു. കുറേക്കാലമായി അതു തീരെ തെറ്റിയിരിക്കുന്നു. ഗ്രേഡേഷൻകമ്മറ്റിയുടെ പരിശോധന എത്രയും വേഗം പൂർത്തിയായി കാലേക്കൂട്ടി ഗ്രാൻറനുവാദം ഉണ്ടാകത്തക്ക വിധത്തിൽ വേണ്ട ചട്ടംകെട്ടുകൾ ഏർപ്പെടുത്തണമെന്നപേക്ഷിക്കുംതോറും അതധികമധികം നീണ്ടുപോവുകയാണു ചെയ്യുന്നത്.

ഇതുമൂലം ലൈബ്രറിസീസൺ എന്നൊരു പ്രത്യേക കാലഘട്ടംതന്നെ കേരളക്കരയിൽ ഉണ്ടായിത്തീർന്നിരിക്കുന്നു.

മാർച്ച് 31-ന ഗ്രാൻറുകൊടുക്കുക; ഗ്രാൻറുതുകയ്ക്കു പുസ്തകങ്ങൾ വാങ്ങി രണ്ടുമാസത്തിനകം ബിൽ അയക്കണമെന്ന ശാസിക്കുക; അതുമൂലം ഏപ്രിൽ മെയ് മാസങ്ങളാണ് ഇന്ന 'ലൈബ്രറി സീസൺ'. പുസ്തകശാലക്കാരുടെ കൊയ്ത്തുകാലമാണത്. അതിനൊപ്പിച്ചാണ പുതിയ പുസ്തകങ്ങൾ തയാറാക്കപ്പെടുന്നത്. പുതിയ സീസണിലേക്ക പ്രയോജനപ്പെടത്തക്ക വിധത്തിൽ പുസ്തകങ്ങൾ തയാറാക്കാനുള്ള ബദ്ധപ്പാടുകളാണ ജനവരി ഫെബ്റുവരി മാർച്ച് മാസങ്ങളിൽ. പ്രസ്സുകളിലൊക്കെ അപ്പോൾ വലിയ പണിത്തിരക്കാവും. ഏപ്രിൽമാസമാവുമ്പോൾ, സീസണിലേക്ക് ഉപയോഗപ്പെടത്തക്ക വിധത്തിൽ പുസ്തകം തയാറായികിട്ടാത്തതിന പ്രസാധകരും പ്രസ്സുകാരും തമ്മിൽ വഴക്കാകും.

ഗ്രന്ഥശാലയിലുമുണ്ട് ഇതിൻെറ പ്രത്യാഘാതങ്ങൾ. ഏപ്രിൽമാസമാകുമ്പോൾ പുതിയ പുസ്തകങ്ങൾക്കായി, മഴയെ പ്രതീക്ഷിച്ചു കഴിയുന്ന വേഴാമ്പലിനെപ്പോലെ അംഗങ്ങൾ ഗ്രന്ഥശാലയെ സമീപിക്കുകയായി. സംഭരിക്കപ്പെട്ട പുതിയ പുസ്തകങ്ങളുടെ വായനയാണ് അടുത്തത്. ഒന്നോ രണ്ടോ അങ്ങേഅററം മൂന്നോ മാസംകൊണ്ട് അതൊക്കെ അങ്ങു വായിച്ചുതീരും. പിന്നെ എട്ടു പത്തു മാസത്തേക്ക വിശ്രമമാണ്. ലൈബ്രറിസീസൺ എന്ന പറയുന്നതു് ഗ്രന്ഥശാലകൾക്കുവേണ്ടി പുസ്തകങ്ങൾ വില്ക്കാൻ കഴിയുന്ന കാലം മാത്രമല്ല, ഗ്രന്ഥശാലയിൽനിന്നും അംഗങ്ങൾ പുസ്തകങ്ങൾ വാങ്ങി വായിക്കുന്ന കാലംകൂടിയാണ്. ആ സീസൺ കഴിഞ്ഞുകൂടിയാൽ ഗ്രന്ഥശാല ഒരു നിർജ്ജനപ്രദേശമായി നിലകൊള്ളുകയും ചെയ്യും.

മാസംതോറും കുറേ ഗ്രന്ഥങ്ങൾവീതമെങ്കിലും പുതുതായി വാങ്ങുവാൻ ഗ്രന്ഥശാലാപ്രവത്തകൾ കഴിയണം.

എന്നാൽ മാത്രമേ വായനക്കാരുടെ താല്പര്യം മുറിയാതെ സംരക്ഷിച്ചുകൊണ്ടു പോകുവാൻ സാധിക്കൂ. അതിനു് ഇന്നത്തെ സമ്പ്രദായം വളരെയേറെ പ്രയാസമുണ്ടാക്കുന്നതാണു്. ഒന്നിച്ചു തുക കിട്ടുകയും ഒന്നായി പുസ്തകങ്ങൾ സംഭരിക്കുകയും ആണല്ലൊ ചെയ്യുന്നതു്. അനവസരത്തിൽ ചെയ്യുന്ന സഹായം കുറേയൊക്കെ പാഴായിത്തീരുമെന്നു മനസ്സിലാക്കുവാൻ അത്ര വലിയ ബുദ്ധിയൊന്നുമാവശ്യമില്ല. അനുവദിച്ചു കൊടുക്കുന്ന ആനുകൂല്യം പ്രയോജനപ്പെടണമെന്നുകൂടി ഉദ്ദേശ്യമുണ്ടെങ്കിൽ അതു തക്ക സമയത്തുതന്നെ കൊടുക്കണം.

ഗ്രേഡേഷൻകമ്മററിയുടെ നിയമനം, പരിശോധന, റിപ്പോർട്ടുസമർപ്പണം, ഗവമ്മെൻറുവാദം, ഗ്രാൻറുവിഭജനം മുതലായ പരിപാടികൾ സക്കാർകാര്യം മുറപോലെ എന്ന മട്ടിൽ നടന്നുകഴിയുമ്പോഴേയ്ക്കു് ആണ്ടുങ്ങവസാനിച്ചുപോകും. അതിൽ ആരെയും കുററപ്പെടുത്തിയതുകൊണ്ടു പ്രയോജനമില്ല. അത്രയും പരിപാടികളൊക്കെ കാലേകൂട്ടി നടത്തിച്ചു നേരത്തേ ഗ്രാൻറുവിഭജിക്കാൻ ചെയ്യുന്ന പരിശ്രമം വിജയിക്കുകയുമില്ല. ആ സ്ഥിതിക്കു് ഈ വൈഷമ്യം പരിഹരിക്കുവാൻ ഒരൊററ മാർഗ്ഗമേ ഉള്ളൂ. മുൻകൊല്ലം ഗ്രേഡേഷൻകമ്മററി ചെയ്ത ശുപാർശയുടെ അടിസ്ഥാനത്തിൽ ഒരു പ്രതിമാസഅഡ്വാൻസു ഗ്രന്ഥശാലകൾക്കനുവദിക്കുക. പുതിയ റിപ്പോർട്ടനുസരിച്ചു കൂടുതൽ ഗ്രാൻറിനർഹങ്ങളായിത്തീരുന്നവയ്ക്കു് ആ കൂടുതൽ തുക ആണ്ടവസാനത്തിൽ കൊടുക്കുക.

ഒന്നുകൂടി ഇതു വിശദമാക്കാം. 1956–57-ൽ ഒരു സ്ഥാപനത്തിനു 300 രൂപാ ഗ്രാൻറനുവദിച്ചു എന്നിരിക്കട്ടെ. 1957 ഏപ്രിൽമുതൽ പ്രതിമാസം 25ക. വീതം

അവൎക്കു ലഭിക്കത്തക്ക വിധത്തിൽ ചട്ടംകെട്ടണം. 1957–58–ലെ ഗ്രേഡേഷൻകമ്മററി അവൎക്കു 400 ക. ശുപാൎശ ചെയ്യുന്നുവെങ്കിൽ 300 കഴിച്ചുള്ള 100 ക. 1958 മാൎച്ചിലും കൊടുക്കണം. ഇങ്ങനെ ചെയ്താൽ ഓരോ മാസത്തിലും ഇറങ്ങുന്ന നല്ല നല്ല പുസ്തകങ്ങൾ അപ്പഴപ്പോൾ സംഭരിച്ചു തുടരെ പ്രവൎത്തനത്തിൽ നില്ക്കുവാൻ ഗ്രന്ഥശാലകൾക്കു കഴിയും. ഗവൎമ്മെൻറിനു യാതൊരു വിഷമമോ അധികച്ചെലവോ അതുകൊണ്ടു വരാൻ പോകുന്നുമില്ല. വസന്തം, ഗ്രീഷ്മം തുടങ്ങി പല ഇരുമാസക്കാലങ്ങൾ ഉള്ളതുപോലെ ഏപ്രിൽ മെയ് അടങ്ങിയ പുതിയ ഒരുമാസക്കാലം പ്രബലപ്പെട്ടുവരാതെ കഴിക്കയും ചെയ്യാം. പുസ്തകവ്യാപാരികൾ, പ്രസാധകർ, ഗ്രന്ഥകൎത്താക്കൾ തുടങ്ങിയുള്ളവർ ഒരു പ്രത്യേകകാലഘട്ടത്തിനുവേണ്ടി കാത്തിരിക്കാതെ എല്ലാക്കാലത്തും ഒരുപോലെ പ്രവൃത്തിനിരതരായിരിക്കയും ചെയ്യും.

## 12

## പുസ്തകസംഭാവന

വിലകൊടുത്തു വാങ്ങി ശേഖരിക്കുന്ന പുസ്തകങ്ങളെ സംബന്ധിച്ചാണു് ഇതേവരെ നാം ചർച്ചചെയ്തതു്. മറെറാരു വിധത്തിൽ ഗ്രന്ഥശാലകൾക്കു പുസ്തകങ്ങൾ കിട്ടാറുണ്ടു്—സംഭാവനയായി—മിക്ക ഗ്രന്ഥശാലകൾക്കും ധാരാളം പുസ്തകങ്ങൾ സംഭാവനയായി കിട്ടിയിരിക്കും. ഗ്രന്ഥശാലാസംഘത്തിന്റെയും ഗ്രേഡേഷൻകമ്മററിയുടെയും നിബന്ധനകളിൽനിന്നും രക്ഷപ്രാപിക്കുന്നതിനുള്ള ഒരു നല്ല മാർഗ്ഗമായി പുസ്തകസംഭാവനയെ പല ഗ്രന്ഥശാലാപ്രവർത്തകരും ശരണംപ്രാപിക്കാറുണ്ടു്. ഒരു ഗ്രന്ഥശാലയിലെ പുസ്തകസഞ്ചയത്തിൽനിന്നും സംഭാവന കിട്ടിയ ഗ്രന്ഥങ്ങളെയും വിലയ്ക്കു വാങ്ങിയ ഗ്രന്ഥങ്ങളെയും ഒററനോട്ടത്തിൽ തരംതിരിക്കാൻ കഴിയുമെന്നു പറയുന്നതിൽ അതിശയോക്തിയൊന്നുമില്ല. നല്ല പുസ്തകങ്ങൾ സംഭാവനയായി കിട്ടുക വളരെ അപൂർവ്വമാണു്. വല്ല കുട്ടികളും പഠിക്കാൻവേണ്ടി വാങ്ങിയതും പാഠ്യപുസ്തകങ്ങൾ മാറിയതുമൂലം ഉപയോഗശൂന്യമായിത്തീർന്നതുമായിരിക്കും സംഭാവന കിട്ടിയ പുസ്തകങ്ങളിൽ ഒരുഭാഗം. വില്ക്കാൻ ഒരുതരത്തിലും നിവൃത്തിയില്ലാതെ വല്ല സ്ഥലത്തും കെട്ടിക്കിടക്കുന്നവയായിരിക്കും മറെറാരു വിഭാഗം. ഈ രണ്ടിനങ്ങളും രജിസ്റ്ററിലും അലമാരിയിലും സ്ഥാനംപിടിക്കാനല്ലാതെ മറെറാന്നിനും ഉപയോഗപ്പെടുകയില്ല. ഇത്തരം പുസ്തകങ്ങൾ സംഭരിച്ചു ഗ്രന്ഥശാലയിലുള്ള പുസ്തകങ്ങളുടെ എണ്ണം വർദ്ധിപ്പിച്ചു കാണിക്കുന്നതുകൊണ്ടു് പ്രയോജനമൊന്നുമില്ല.

ഒരുതരത്തിൽ അതു ധാമ്മികമായ ഒരുതരം വഞ്ചനകൂടി യാകുന്നു.

"ദാനംകിട്ടിയ പശുവിൻെറ പല്ല് എണ്ണിനോക്കുന്ന തെന്തിനു്?" എന്നൊരു പഴമതന്നെയുണ്ടു്. വെറുതെ കിട്ടിയതാണെങ്കിൽ അതിൻെറ ഗുണദോഷങ്ങളെപ്പററി ചിന്തിക്കേണ്ടതില്ലെന്നാണതിനത്ഥം. സംഭാവനപുസ്തകങ്ങളുടെ കാര്യത്തിൽ ആ നയം സ്വീകരിക്കുന്നതു യുക്തമല്ല എന്നു പറയേണ്ടിരിക്കുന്നു. സംഭാവനയായി കിട്ടുന്ന ഗ്രന്ഥങ്ങൾതന്നെയും ഭരണസമിതിയുടെ അംഗീകാരത്തിനു വിധേയമാകണം. പ്രയോജനകരമെന്നും തൻമൂലം സ്വീകാര്യമെന്നും തോന്നുന്നെങ്കിൽ മാത്രമേ സ്വീകരിക്കാവൂ. ഉപയോഗശൂന്യമെന്നു ബോദ്ധ്യപ്പെടുന്നവ തിരസ്കരിക്കപ്പെടുക തന്നെ വേണം.

സംഭാവനയായി സ്വീകരിക്കുവാൻ തീരുമാനിക്കപ്പെടുന്ന പുസ്തകങ്ങളുടെ വില കണക്കിൽ ചെലവെഴുതുകയും ആ തുക പുസ്തകം സംഭാവനചെയ്ത ആളിൻെറ പേരിൽ സംഭാവനയായി വരവുവയ്ക്കുയും ആണു ശരിയായ രീതി. എന്നാൽ മാത്രമേ സ്റ്റോക്കുരജിസ്റ്റർ അനുസരിച്ചുള്ള പുസ്തകങ്ങളുടെ മൊത്തം വിലയും പുസ്തകങ്ങൾക്കായി ചെലവു വന്നിട്ടുള്ള തുകയും തമ്മിൽ യോജിപ്പുവരികയുള്ളു.

## 13

## റിക്കാർഡുകളിൽ

ഗ്രന്ഥശാലയ്ക്കുവേണ്ടി വാങ്ങപ്പെടുന്ന ഗ്രന്ഥങ്ങളെ സംബന്ധിച്ചുള്ള വിവരങ്ങൾ റിക്കാർഡുകളിൽ രേഖപ്പെടുത്തുന്ന വിഷയത്തിൽ ഐകരൂപ്യമുള്ള ഒരു നടപടിക്രമം പൊതുവെ കാണപ്പെടുന്നില്ലെന്നുള്ളതു ഖേദകരമാണ്. ഈ അവസരത്തിൽ അതേപ്പററിയും പരിചിന്തിക്കുന്നതു് അസ്ഥാനത്താവുകയില്ലെന്നു വിശ്വസിക്കുന്നു.

ഒരുകൂട്ടർ ബിൽതുക ചെലവെഴുതും. മററൊരുകൂട്ടർ ബിൽതുകയും യാത്രച്ചെലവുംകൂടിയുള്ള തുക പുസ്തകവിലയായി ചെലവെഴുതും. മററ ചിലർ പുസ്തകങ്ങളുടെ മുഖവില ചെലവെഴുതി കമ്മിഷന കിട്ടിയ തുക വരവിൽ ചേർക്കും. ഇതിൽ ഏതു രീതിയാണു ശരിയായിട്ടുള്ളതെന്നതിനെപ്പററി അധികൃതമായ നിർദ്ദേശങ്ങളൊന്നും ലഭിക്കാറില്ല.

പുസ്തകങ്ങളുടെ മുഖവില പുസ്തകമിനത്തിലും സെയിൽസ്ടാക്സ് പ്രത്യേകമിനത്തിലും ചെലവെഴുതുകയും കമ്മീഷൻ തുക വരവിൽ ചേർക്കുകയുമാണു് ഏററവും ശരിയായ രീതി. പുസ്തകം വാങ്ങാൻവേണ്ടി യാത്രചെയ്തതിനുണ്ടായ ചെലവുകൾ യാത്രച്ചെലവിൽത്തന്നെ ചേർക്കണം.

പുസ്തകങ്ങൾ വാങ്ങിയതിലേക്കുള്ള ബിൽ കിട്ടുകയും അതു കമ്മററി അംഗീകരിക്കുകയും ചെയ്താൽ മേൽവിവരിച്ചവിധം തുകകൾ കണക്കിൽ ചേർക്കണം. ഉടൻതന്നെ

ആ ബില്ലിൽപെട്ട ഇനങ്ങൾ പുസ്തകസ്റ്റോക്കുരജിസ്റ്ററിലും ചേർക്കണം. ബില്ലിലെ ക്രമത്തിനുതന്നെ പുസ്തകരജിസ്റ്ററിലും ചേർക്കുന്നതാണു നല്ലതു്. ബില്ലിലെ ഓരോ പുസ്തകവും രജിസ്റ്ററിൽ ചേർത്തുകഴിയുമ്പോൾ ബില്ലിൽ ഓരോ പുസ്തകത്തിന്റെയും പേരിന്റെ എതിരെ അതിന്റെ സ്റ്റോക്കുനമ്പർ പതിക്കണം. ആ ബിൽ അനുസരിച്ചു സ്റ്റോക്കിൽ ചേർത്ത പുസ്തകങ്ങളുടെ മൊത്തം വിലയും ബില്ലിലെ മുഖവിലയുടെ ആകത്തുകയും ആ ബില്ലുംപടി കണക്കിൽ പുസ്തകവിലയായി ചെലവെഴുതിയിരിക്കുന്ന തുകയും ഒന്നുതന്നെയായിരിക്കേണ്ടതാണു്.

ഒരുരൂപാ വിലയുള്ള ഒരു പുസ്തകം പോസ്റ്റൽ വി. പി. വഴി വരുത്തുമ്പോൾ ഇന്നത്തെ പരിതഃസ്ഥിതിയിൽ 1ക. 85നയാപൈസ കൊടുക്കേണ്ടതായി വന്നു എന്നു വരാം. ആ തുക മുഴുവൻ ആ പുസ്തകത്തിന്റെ വിലയായി കണക്കിൽ ചേർക്കുന്നതു ശരിയല്ല. ഒരുരൂപാ വിലയും 85 നയാപൈസ പോസ്റ്റേജുമായിട്ടായിരിക്കും ചേർക്കേണ്ടിവരിക.

സംഭാവന കിട്ടിയ പുസ്തകങ്ങളുടെ വില രേഖപ്പെടുത്താതിരിക്കുക. പോസ്റ്റുവഴി കിട്ടിയ പുസ്തകങ്ങളുടെ വിലയും പോസ്റ്റേജുംകൂടിയുള്ള തുക കണക്കിൽ ചേർക്കുക; നേരിട്ടു വിലയ്ക്കു വാങ്ങിയവയുടെ കമ്മീഷൻ കഴിച്ചുള്ള തുക മാത്രം കൊള്ളിക്കുക മുതലായ ക്രമരഹിതമായ നടപടികൾ സ്വീകരിക്കുന്നതുമൂലം പുസ്തകസ്റ്റോക്കുരജിസ്റ്ററിൽനിന്നു പുസ്തകങ്ങളുടെ മൊത്തംവില കൂട്ടിക്കണ്ടുപിടിക്കാനോ മാസാന്ത്യങ്ങളിൽ കാണുന്ന തുകയും സ്റ്റോക്കുരജിസ്റ്ററിലെ

ളുകയും തമ്മിൽ പൊരുത്തപ്പെട്ടുകാണാനോ കഴിയാറില്ല. ഗ്രന്ഥശാലയുടെ സ്വത്തിൽ അതിപ്രധാനമായിരിക്കുന്ന പുസ്തകങ്ങളെ സംബന്ധിച്ച സ്ഥിതിവിവരങ്ങൾ ഇങ്ങനെ അലഭ്യമായി കിടക്കാനിടയാകുന്നതു് ഒരിക്കലും നന്നല്ല. ഗ്രന്ഥശാലാപ്രവർത്തകർ ഇക്കാര്യത്തിൽ അതിയായ ശ്രദ്ധ ചെലുത്തേണ്ടതു് ആവശ്യമാണു്.

## 14

## പുസ്തകപ്പട്ടിക

ഒരു ഗ്രന്ഥശാലയിലുള്ള പുസ്തകങ്ങളുടെ എണ്ണം എത്ര കൂടിയോ കുറഞ്ഞോ ഇരുന്നാലും ഉള്ള പുസ്തകങ്ങളുടെ പൂണ്ണമായ ഒരു ലിസ്റ്റ് അതിലെ അംഗങ്ങൾക്കെല്ലാം ലഭിക്കുവാൻ സൗകര്യപ്പെടുത്തേണ്ടതു് അത്യാവശ്യമാണു്. ക്രമമായി വർഗ്ഗീകരിച്ചു തയാറാക്കിയ പുസ്തകപ്പട്ടിക അച്ചടിപ്പിച്ചു് ഓരോ പ്രതി അംഗങ്ങൾക്കു നൽകണം. ഒരിക്കൽ അങ്ങനെ നൽകിയതുകൊണ്ടു മാത്രമായില്ല; മാസംതോറുമോ കുറിഞ്ഞപക്ഷം മൂന്നുമാസത്തിലൊരിക്കലെങ്കിലുമോ ആ മാസത്തിലോ ക്വാർട്ടറിലോ ചേർത്ത പുസ്തകങ്ങളുടെ ലിസ്ററും അംഗങ്ങൾക്കു നൽകണം.

ഒന്നോ രണ്ടോ അഥവാ മൂന്നോ കൊല്ലം കഴിയുമ്പോൾ പുസ്തകപ്പട്ടിക പുതുക്കിത്തയാറാക്കേണ്ടതാണു്. നീക്കംചെയ്യപ്പെട്ട പുസ്തകങ്ങൾ വിട്ടുകളയുകയും ഇടക്കാലത്തു ചേർക്കപ്പെട്ടവ അതതു സ്ഥാനത്തു ചേർക്കുകയും ചെയ്തുകൊണ്ടുള്ള പുതുക്കിയ ലിസ്ററുകൾ അംഗങ്ങൾക്കു വളരെയധികം പ്രയോജനപ്പെടും.

പുസ്തകങ്ങൾ നീക്കം ചെയ്യുന്നതിനുള്ള സാഹചര്യങ്ങൾ എന്തുതന്നെയായിരുന്നാലും അതിനു് അത്രയധികം സന്ദർഭങ്ങൾ ഉണ്ടാവാതിരിക്കാൻ ശ്രമിക്കേണ്ടതു് ആവശ്യമാകുന്നു. ഏതെങ്കിലും ഒരു പുസ്തകം നഷ്ടപ്പെട്ടുപോയാൽ ഉടനെ അതിന്റെ ഒരുപ്രതി സമ്പാദിക്കണം. പു

തിയ ഒന്നു കിട്ടാൻ എളുപ്പമല്ലെന്നു കാണുന്ന പുസ്തക ങ്ങൾ വിതരണം ചെയ്യുന്ന പുസ്തകങ്ങളുടെ കൂട്ടത്തിൽ നിന്നൊഴിവാക്കി പ്രത്യേകം സൂക്ഷിക്കുകയാണു വേണ്ടതു്. അത്തരം പുസ്തകങ്ങൾ ഗ്രന്ഥശാലയിൽ ഇരുന്നു നോക്കു വാനല്ലാതെ പുറമേക്കു കൊണ്ടുപോകുവാനനുവദിക്കരുതു്.

## 15

## അംഗീകൃതലിസ്റ്റ്

ഗ്രന്ഥസംഭരണാവസരത്തിൽ ഗ്രന്ഥശാലാപ്രവത്തകക്കു സഹായകമായിത്തീരത്തക്ക വിധത്തിൽ, തിരഞ്ഞെടുക്കപ്പെട്ട ഉത്തമഗ്രന്ഥങ്ങളുടെ ലിസ്ററുകറം കിട്ടുക വളരെ വിഷമമായിട്ടാണിരിക്കുന്നതു്. ഗ്രന്ഥശാലാസംഘം ഒരു ബുക്കുസെലക്ഷൻകമ്മററി സംഘടിപ്പിച്ചിട്ടുണ്ടു്. പക്ഷെ, പ്രസിദ്ധീകൃതമാകുന്ന ഗ്രന്ഥങ്ങളെല്ലാം ആ കമ്മററിയുടെ മുമ്പിൽ എത്തിച്ചേരുവാൻ ഇടയാകുന്നില്ലാത്തതിനാലും ക്ലിപ്തകാലങ്ങളിൽ കമ്മററി യോഗംകൂടി പുസ്തകങ്ങളെപ്പററി പര്യാലോചിക്കുക എന്ന പതിവില്ലാത്തതിനാലും ബുക്കുസെലക്ഷൻകമ്മററിയുടെ അംഗീകൃതലിസ്റ്റിനുള്ളിൽ നല്ല പുസ്തകങ്ങറം തീരെ കുറവും ലിസ്റ്റിൽപെടാതെ പുറത്തു് ഉത്തമഗ്രന്ഥങ്ങറം വളരെ കൂടുതലും ആയിട്ടാണു് ഇന്നു നില്ക്കുന്നതു്. സ്കൂറംലൈബ്രറികളുടെ ഉപയോഗത്തിനായി വിദ്യാഭ്യാസഡിപ്പാർട്ടുമെൻറു തയാറാക്കിയിട്ടുള്ള ഒരു ലിസ്ററുണ്ടു്. പതിനായിരത്തോളം പുസ്തകങ്ങറം ഇന്നു മലയാളത്തിൽ ലഭ്യമായുള്ളപ്പോറം കിട്ടുവാൻ ഒരു മാർഗ്ഗവുമില്ലാത്ത അനേകം പുസ്തകങ്ങറം ഉറംപ്പെടെ ആയിരം പുസ്തകങ്ങളുടെ പേരാണു് ആ ലിസ്റ്റിൽപെടുന്നതു്. ആ ലിസ്ററു തയാറാക്കപ്പെട്ട വിധത്തിൻെറ പ്രത്യേകതകൊണ്ടായിരിക്കാം പെരുകിവരുന്ന ഭാഷാഗ്രന്ഥസമൂഹത്തിൻെറ പ്രാതിനിധ്യം വഹിക്കുന്ന ഒന്നായി കണക്കാക്കുവാൻ നിവ്വാഹമില്ലാത്ത നിലയിലാണതിരിക്കുന്നതു്.

പ്രസിദ്ധീകൃതമാകുന്ന ഗ്രന്ഥങ്ങളെല്ലാം കാലതാമസം കൂടാതെ ഗ്രന്ഥശാലാസംഘത്തിനോ വിദ്യാഭ്യാസഡിപ്പാർട്ടുമെൻറിനോ കിട്ടുവാൻ വ്യവസ്ഥയുണ്ടാവുക; പുസ്തകങ്ങൾ പരിശോധിച്ച് അംഗീകരിക്കുന്നതിനു പാണ്ഡിത്യവും നിഷ്പക്ഷതയും ഉള്ള അംഗങ്ങൾ മാത്രം അടങ്ങിയ ഒരു കമ്മററി ഉണ്ടാവുക. ആ കമ്മററി മാസത്തിലൊരിക്കൽ വീതം യോഗംകൂടി ചർച്ചനടത്തി പുതിയ പുസ്തകങ്ങളെ തരംതിരിക്കുക. ആ ലിസ്ററു കാലവിളംബംകൂടാതെ പ്രസിദ്ധീകൃതമാവുക; ഇത്രയും കാര്യങ്ങൾക്കു ശരിയായ നടപടിയുണ്ടായാൽ പ്രയോജനകരമായ, സ്വീകാര്യമായ ഒരു അംഗീകൃതലിസ്ററു ഗ്രന്ഥശാലകൾക്കു ലഭിച്ചെന്നു വരും. അതിനിടയാകുന്നതുവരെ ഗ്രന്ഥശാലാപ്രവത്തകർ അവരവരുടെ വിവേചനാശക്തിയെ ആശ്രയിക്കയേ നിവൃത്തിയുള്ളൂ.

---



